ഭാസകൃതിയായ

# പഞ്ചരാത്രം നാടകം

പരിഭാഷകൻ:

വള്ളത്തോൾ.



പ്രസാധകൻ:

നാലപ്പാട്ട് നാരായണമേനോൻ.

KUNNAMKULAM:
Akshara Ratna Prakasika Press,

**1098.**

Price 12 Annas.

# മുഖവുര

പ്രഭാതത്തിന്നു മുമ്പിൽ ഇരുട്ടു, പുഞ്ചിരിക്കു മുമ്പിൽ മുഖംകറക്കൽ— ഇതു പ്രകൃതിനിയമമാണ്; അതുപോലെ, കാളിദാസന്നുപോലും ഉപജീവ്യനായ ഭാസമഹാകവി ഉണ്ടാക്കിയതും ഇന്നത്തെ കേരളകവിസമ്രാട്ടിനാൽ വിവൎത്തനം ചെയ്യപ്പെട്ടതുമായ ഈ വിശിഷ്ടകൃതിക്കു മുമ്പിലും എന്റെ ചില ജല്പനം കാണപ്പെടുന്നതിൽ വായനക്കാർ സമാധാനിക്കട്ടെ.

ഈ പഞ്ചരാത്രം മലയാളത്തിലെ രൂപകങ്ങൾക്കിടയിൽ ഒരു പുതിയ പ്രസ്ഥാനത്തെയാണ് കാണിക്കുന്നതു. ഇതിന്നു നാടകം എന്ന പേർ നാട്യകാവ്യം എന്നൎത്ഥത്തിൽ മാത്രമേ യോജിക്കു; സാഹിത്യകാരന്മാർ ഇതിന്നു 'സമവകാര'മെന്നാണ് പേർ കല്പിക്കുക: പ്രഖ്യാതമായ ഇതിവൃത്തം, ദേവാസുരവൎഗ്ഗത്തിൽപ്പെട്ട പന്തിരണ്ടു ഉദാത്തനായകന്മാർ, മുറക്കു ചെറുതുചെറുതായ മൂന്നങ്കങ്ങൾ, വീരരസത്തിന്നു പ്രാധാന്യം —ഇങ്ങിനെയൊക്കെയാണ് സമവകാരം എന്ന രൂപകത്തിന്റെ ലക്ഷണം. ഇതിൽ മിക്കതും പഞ്ചരാത്രത്തിന്നുണ്ടു. ഇതിലെ പാത്രങ്ങളിൽ ഭീഷ്മയുധിഷ്ഠിരാദികൾ പൌരാണികദൃഷ്ട്യാ ദേവവൎഗ്ഗത്തിലും, ദുൎയ്യോധനശകുനിപ്രഭൃതികൾ അ

സുരവൎഗ്ഗത്തിലും പെട്ടവരാണല്ലോ.

പഞ്ചരാത്രം ഒരു പ്രൌഢഗ്രന്ഥമാണ്. ഇത്തരം വ്യംഗ്യപ്രധാനങ്ങളായ കാവ്യങ്ങളുടെ സ്വാരസ്യം പ്രകാശിപ്പിപ്പാൻ സവിസ്തരമായ വ്യാഖ്യാനം തന്നെ വേണം; എന്റെ ഈ ചെറുടിപ്പണി എന്നേപ്പോലുള്ള അവ്യുൽപന്നന്മാൎക്കു അല്പം ഉപകരിച്ചാലായി എന്നേ ഉള്ളൂ.

ഈ തൎജ്ജമ എഴുതിക്കഴിഞ്ഞിട്ടു അഞ്ചാറു കൊല്ലമായി. ആയിടയിൽ മറെറാരു തൎജ്ജമ പുറത്തു വന്നതുകൊണ്ടു നമ്മുടെ പരിഭാഷകൻ ഇതിന്റെ പ്രസിദ്ധീകരണത്തിൽ അത്ര ശ്രദ്ധിച്ചില്ല. ഇപ്പോറം കൊച്ചി ഭാഷാപരിഷ്കരണക്കമ്മററിയുടെ ദൃഷ്ടി ഈ അനൎഘരത്നത്തിൽ പതിഞ്ഞതിനാലാണ് ഇതിന്റെ കിരണകന്ദളങ്ങളും നീളെ പ്രസരിപ്പാനിടയായതു്. കമ്മററിയുടെ ഉചിതജ്ഞതയ്ക്കു നാം നന്ദി പറയുക!

അണ്ടത്തോട്,<br>
൧൧൦൩ ചിങ്ങം ൨൯ } പ്രസാധകൻ.

⁂

# പഞ്ചരാത്രം നാടകം

## ഒന്നാമങ്കം.

[നാന്ദ്യന്തത്തിൽ സൂത്രധാരൻ പ്രവേശിക്കുന്നു.]

സൂത്രധാരൻ:—

ദ്രോണൻ, യുധിഷ്ഠിര, നിഹാർജ്ജുനഭീമദൂതൻ,
ദുര്യോധനൻ, ശകുനിനായകകർണ്ണധാരൻ,
രക്ഷിച്ചിടട്ടെ വഴിപോലഭിമന്യു, ഭീഷ്മ-
നാശ്രീവിരാട്പുരുഷനുത്തരകർമ്മശീലൻ. (൧)

(ചുറ്റിനടന്നിട്ട്) ഇപ്രകാരം ആര്യമിശ്രന്മാരോടറിയിക്കട്ടെ. ഏയ്! എന്താണ്, ഞാൻ അറിയി

൧. ദ്രോണൻ=കാക്കപോലെ കറുത്തവൻ. യുധിഷ്ഠിരൻ=യുദ്ധത്തിൽ സ്ഥിരൻ. അർജ്ജു.... ദൂതൻ=അർജ്ജുനഭീമന്മാർക്കായി ദൂത്യം നടത്തിയവൻ. ദുര്യോധനൻ=ദുഷ്കരമായ യുദ്ധം ചെയ്യുന്നവൻ. ശകുനി.........ധാരൻ=ഗരുഡന്റെ കപ്പിത്താൻ [ഗരുഡനാകുന്ന കപ്പലിനെ ആകാശത്തിൽ നടത്തുന്നവൻ, ഗരുഡവാഹനൻ എന്നർത്ഥം.] അഭിമന്യു=യജ്ഞോന്മുഖൻ. ഭീഷ്മൻ=ദുർജ്ജനഭയങ്കരൻ. വിരാട്പുരുഷൻ=ആദിപുരുഷൻ. ഉത്ത......ശീലൻ=പ്രശസ്തകർമ്മങ്ങളും ചെയ്യുന്നവൻ. ഇതിൽ മുദ്രാലങ്കാരഭംഗ്യാ കഥാപാത്രങ്ങളെ സൂചിപ്പിച്ചിരിക്കുന്നു.

ങ്ങുവാൻ ഭാവിച്ചപ്പോൾ, ഒരു ശബ്ദം കേൾക്കുന്നതു പോലെ തോന്നുന്നത്? ആട്ടെ, നോക്കാം. [അണിയറയിൽ] അമ്പോ, കുരുരാജാവിന്റെ യജ്ഞസമൃദ്ധി!

സൂത്രധാരൻ:— ശരി, മനസ്സിലായി.

അരചന്മാരഖിലാന്തഃ-
പുരമൊട്ടുമൊന്നിച്ചു വന്നുചേർന്നു മുദാ,
കുരുപതിദുര്യ്യോധനനുടെ
തിരുയജ്ഞമിതാ, നടക്കുന്നു. (൨)

(പോയി)

സ്ഥാപന കഴിഞ്ഞു.

---

[അനന്തരം മൂന്നു ബ്രാഹ്മണർ പ്രവേശിക്കുന്നു]

എല്ലാവരും:— അമ്പോ, കുരുരാജാവിന്റെ യജ്ഞസമൃദ്ധി!

ഒന്നാമൻ:— ഇവിടെയാകട്ടേ,

കാശം പൂത്തവ പോലെയായ് ദിശകൾ വി-
പ്രോച്ഛിഷ്ടമാം ചോറിനാൽ;
ഹോമത്തിൻപുകയാൽ പരക്കെയൊഴിവായ്
വൃക്ഷങ്ങൾതൻ പൂമണം;
മാന്മട്ടായി പുലിവ്രജം; മലകളിൽ
സ്സിംഹങ്ങളും ശാന്തരായ്;
മന്നൻ ദീക്ഷ വഹിച്ചവാറുലകമി-
ങ്ങൊന്നിച്ചു ദീക്ഷിച്ചിതോ! (൩)

---

൩. ദീക്ഷ=യജ്ഞവ്രതം

രണ്ടാമൻ:— ഭവാൻ പറഞ്ഞതു ശരിയാണ്.

ഹവ്യത്താൽ പരിതൃപ്തനഗ്നി സുരർതൻ
വക്ത്രം; ദ്വിജശ്രേഷ്ഠരോ
ദ്രവ്യത്താൽ; പശുപക്ഷിമാനുഷരുമി-
ന്നൊട്ടുക്ക സംതൃപ്തരായ്;
ഇവ്വണ്ണം സ്വപനന്മ വീളെ രസമായ്
ശ്ലാഘിയ്ക്കുമിപ്പാരിടം
ദിവ്യന്മാരുടെ ലോകമൊക്കെയതിലം-
ഘിച്ചു ഗുണശ്രേണിയാൽ. (൪)

മൂന്നാമൻ:— ഇതാ, പൂജ്യന്മാരായ ബ്രാഹ്മണർ,

കാൽത്താരിൽ ക്ഷിതിപാലർതൻ മുടിതല-
പ്പൂവേശിയോരെത്രയും
ശാസ്ത്രാദിജ്ഞർ, വയോധികസ്ഥിതിയിലും
സ്വാധ്യായബദ്ധവ്രതർ,
വാർദ്ധക്യത്തിലിയന്നമെയ്യയവൊടും,
ശിഷ്യന്റെ തോളത്തു കൈ
ചേർത്തഗ്ര്യദ്വിപവൃദ്ധർ പോലെ, വടിയും
കുത്തിഗ്ഗമിയ്ക്കുന്നതേ. (൫)

എല്ലാവരും:— ഉണ്ണികളേ, ഉണ്ണികളേ, അവഭൃഥസ്നാനം കഴിയും മുമ്പ നിങ്ങൾ തീ കൊളുത്തിക്കളയരുതേ!

---

൪. അഗ്നിമുഖാ വൈ ദേവാഃ എന്നു വേദം.

ഒന്നാമൻ:— അയ്യേ, ബാലചാപലം കാണിച്ചുക-
ഴിഞ്ഞു!

കത്തും യൂപം ലസിപ്പൂ ക്ഷിതിയുടെ കനക-
ക്കയ്യു പോലിങ്ങു; ടുപ്പി-
പ്പീലാ ചൈത്യാഗ്നി ലോകാഗ്നിയെ: വൃഷലകനെ
ക്ഷോണിദേവൻ കണക്കേ;
വേകുന്നീലാ പുറം വേദിപ്പുറ,മിവ ചുഴലെ-
പ്പുല്ലുയാം ദർഭമൂലം;
പ്രാഗ്വംശത്തിൽക്കടപ്പൂ പുകയിതു: നളിന-
പ്പൊയ്ക്കയിൽക്കുംഭി പോലെ. (൩)

രണ്ടാമൻ:— ശരിതന്നെ.

അഗ്നിയെ,യഗ്നിഭയത്താ-
ലുഴറി,യിതാ, വിപ്രർ കൊണ്ടുപോരുന്നു:
ദോഷപ്പെട്ട കുലത്തിൽ
ജ്ഞാതിഭയാൽ ജ്ഞാതിയെപ്പോലെ. (൪)

മൂന്നാമൻ:— ഇതാ, നിങ്ങൾ മറ്റൊന്നു നോക്കുവി
ൻ!

നെയ്യിൻവണ്ടി വഹിക്കുന്നു
വെള്ളം കോരിയൊഴിക്കിലും:

---

൩. യൂപം=യജ്ഞസ്തംഭം. ചൈത്യം=യജ്ഞസ്ഥാനം. ലോകാഗ്നി=സാധാരണത്തീച്ചു്. വൃഷലകൻ=ശൂദ്രൻ. പ്രാഗ്വംശം=ഹോമഗൃഹത്തിന്നു കിഴക്കായി യജ്വാക്കൾക്കും മറ്റുമിരിപ്പാനുള്ള ഗൃഹം.

൪. ജ്ഞാതി=ദായാദി.

ബാലസ്നേഹവശാൽ, കൂട്ടി
പോയോരമ്പല പോലവേ. (൮)

ഒന്നാമൻ:— അങ്ങു പറഞ്ഞതു ശരിയാണ്.

പച്ചപ്പുല്ലിലൊതുങ്ങിനിന്നു കുറതായ്-
ശ്ശോഷിച്ചിട്ടും ഒട്ടു ചേ-
ന്നിച്ചക്രേശ്വരധർമ്മവണ്ടിയെരിയി-
പ്പാനുദ്യതൻ പാവകൻ;
കാറേററിട്ടു പടർന്നുകത്തിയഥ ത-
ച്ചക്രത്തിലെത്തി ക്രമാൽ,
ച്ചുററിന്മേലൊരു മണ്ഡലാകൃതിയിലായ്
നേടുന്നു സൂര്യാഭയെ. (൯)

രണ്ടാമൻ:— ഇതാ, മറെറാന്നു നോക്കൂ.

പുററിങ്കൽനിന്നഗ്നിഭയത്തൊടഞ്ചു
സർപ്പങ്ങളും, രന്ധ്രങ്ങളിലൂടെയൊപ്പം
പുറത്തിറങ്ങുന്നു: മൃതന്റെ മെയ്യിൽ-
നിന്നൊപ്പമഞ്ചിന്ദ്രിയമെന്നപോലെ. (൰)

മൂന്നാമൻ:— ഇതാ, നിങ്ങളും മറെറാന്നു നോക്കു-
വിൻ.

മരത്തിനോടൊത്തിളകും മഹാഗ്നി
മരത്തിനെക്കത്തിയെരിച്ചിടുമ്പോൾ

---

൯. ചക്രേശ്വരൻ=രാജാവ്. ധർമ്മവണ്ടി=യജ്ഞശകടം. മണ്ഡലാകൃതി=വട്ടമൊത്ത വടിവ്. സൂര്യാഭയെ നേടുന്നു=സൂര്യനെപ്പോലെയായിത്തീരുന്നു.

പ്രാണങ്ങൾ പോലാശു പറന്നുപോയി
പൊത്താകുമുൾമ്മെയ്യിലെഴും ഖഗങ്ങൾ. (൧൧)

ഒന്നാമൻ:— ശരിതന്നെ.

ഒരുണക്കമരത്താൽ, പ്പിം-
മരങ്ങൾ നിറഞ്ഞും വനം,
നിലകെട്ടുള്ളൊരുവനാൽ
കുലം പോലെരിയുന്നതേ. (൧൨)

രണ്ടാമൻ:—

മഖദഹനനൽദ്ദഹിക്കും
മുളകളിതാ കാററു തട്ടിയിളകുകയാൽ
ഉയരുന്നു, താഴുന്നു:
നരരുടെഭാഗ്യങ്ങളെപ്പോലേ. (൧൩)

മൂന്നാമൻ:— അങ്ങു പറഞ്ഞതു ശരിയാണ്.

വേകുന്നതടിമേൽ ശ്ലിഷ്ട-
വല്ലി ചുററിയൊരീ മരം:
ദുഷ്ട്കുലച്ഛാച്ഛയിൽശ്ശിഷ്ടൻ
സ്ത്രീദോഷാലെന്നപോലവേ. (൧൪)

ഒന്നാമൻ:—

ലതാനികുഞ്ജം ചെടിപൊന്തയൊത്തീ-
ക്കാടാകുമാഹാരമശിച്ചു പാരം,

---

൧൩. മഖദഹനൻ=യാഗാഗ്നി.
൧൪. ശിഷ്ടൻ=നല്ലവൻ.

ഹുതാശനൻ കൈ കഴുകുന്നതിന്നോ
സരിത്തിലിട്ടീ പിടിച്ചിറങ്ങി! (൧൩)

രണ്ടാമൻ:— ഇതാ, ഇതാ,

നീളമുള്ള കുശവല്ലപംവഴി മരത്തിൽ-
നിന്നു മർമാന്നു തീ;
നാളമേററടനരിഞ്ഞുവീഴ്വിതു പഴുത്ത
പോലെ കളീഫലം;
ചോടെരിഞ്ഞു സുചിരാൽ വിഴുന്നു തനതഗ്ര-
സീമ്നി വലുതായ തേൻ-
കൂടെഴുന്നൊരു കരിമ്പനത്തരു മഹേശ്വ-
രൻെറ മഴപോലവേ. (൧൪)

മൂന്നാമൻ:— ഹാ, സജ്ജനത്തിൻെറ കോപം പോ
ലെ, അഗ്നിഭഗവാൻ കത്തിയടങ്ങി.

ഇതാ, കഴിഞ്ഞൂ വിറകെന്നമൂലം
ഹുതാശനന്നേററ ബലപ്രണാശം:
ഉദാരശീലന്നു ധനാത്ത്യയത്താൽ
പ്രദാനശക്തിക്ഷയമെന്നപോലേ. (൧൫)

---

൧൩. പൊന്ത=ചെറുവള്ളിക്കെട്ടു്. മൊന്ത എന്നു ചിലർ. സരിത്തു്=നദി.

൧൪. കുശവല്ലപം=ദർഭകളും മരവരികളും. നാളം=തീജ്വാല. അഗ്രസീമ്നി=മുകളിൽ.

൧൫. ഉദാരശീലൻ=ദാനശീലൻ. ധനാത്ത്യയം=മുതൽനാശം.

ഒന്നാമൻ:—

ഹുതാശൻ, സ്രുക്കു,രണി, പു-
ല്ലിവയെത്തീന്നുതിക്കയായ്:
ദ്യൂത്താൽ സപത്നനവൻ വീട്ടു-
സാമാനത്തെക്കണക്കിനെ. (൧൮)

രണ്ടാമൻ:—

ചാഞ്ഞുള്ള കൊമ്പൊടു നദിക്കരികത്തു നില്ക്കു-
മിപ്ലാശു കാററിലുലയുന്നിലയായ കയ്യാൽ,
ദാവാഗ്നിയേററഴിപെട്ട മഹീരുഹങ്ങൾ-
ക്കീവണ്ണമിപ്പൊഴുദകക്രിയ ചെയ്കയാണോ! (൧൯)

മൂന്നാമൻ:— എന്നാൽ വയസ്യ, നമുക്കും ആചമനം കഴിക്കാം.

രണ്ടുപേരും:— അങ്ങിനെതന്നെ.

(എല്ലാവരും ആചമനം കഴിച്ചിട്ട്)

ഒന്നാമൻ:— എയ്, ഇതാ, അത്രഭവാൻ കുരുരാജാവു ദുൎയ്യോധനൻ, ഭീഷ്മദ്രോണന്മാർ മുമ്പിലും രാജാക്കന്മാരൊക്കെ പിന്നിലുമായി, ഇങ്ങോട്ടെഴുന്നള്ളുന്നു. ഇതാ,

---

൧൮. സ്രുക്ക്=ഹോമപാത്രം. അരണി=തീ കടഞ്ഞുണ്ടാക്കുന്ന മരം. പുല്ല=ദൎഭ. ദ്യൂതു്=ചൂതുകളി മുതലായതു്. തീന്നുതിക്കക എന്നതിന്നു് ഉപമാപക്ഷത്തിൽ വിറതിന്നുക എന്നർത്ഥം.

൧൯. ദാവാഗ്നി=കാട്ടുതീയായി പരിണമിച്ച യജ്ഞാഗ്നി. മഹീരുഹങ്ങൾ=മരങ്ങൾ.

യജ്ഞങ്ങൾ ചെയ്കി, ളയെ ല്ലക വിക്രമത്താൽ
കോപം ത്യജിക്ക, ദയചെയ്യുക തൻജനത്തിൽ,
എന്നീവിധം പ്രകൃതയോഗ്യമുരച്ച ഭംഗ്യാ
ചെയ്യുന്ന പൌരരിഹ പാർത്ഥപരിഗ്രഹം താൻ.
(൨൦)

അതിനാൽ വരൂ. നമുക്കും കുരുരാജാവിനെ
സംഭാവനംചെയ്യാം.

രണ്ടുപേരും:— അങ്ങിനെതന്നെ.

എല്ലാവരും:— ജയിച്ചാലും, അങ്ങുന്നു ജയിച്ചാലും!

(പോയി)

വിഷ്കംഭം കഴിഞ്ഞു.

---

(പിന്നെ ഭീഷ്മരും ദ്രോണരും പ്രവേശിക്കുന്നു)

ദ്രോണർ:— ദുര്യോധനൻ ധർമ്മം അനുഷ്ഠിക്കുന്നതിന്റെ ഗുണം എനിക്കുതന്നെയാണ്. എന്തുകൊണ്ടെന്നാൽ,

തൻബന്ധുമിത്രങ്ങളെയൊക്കയും വി-
ട്ടാചാര്യനിൽച്ചേർൽവിതു ശിഷ്യദോഷം;
കിടാവിനെദ്ദേശികനേകിയച്ചാ-
ലച്ഛന്നമമ്മയ്ക്കുമൊഴിഞ്ഞു ഭാരം. (൨൧)

---

൨൦. ഇള=ഭൂമി. പ്രകൃതയോഗ്യം=പ്രകൃതത്തിന്നു തക്കമട്ടിൽ. പാർത്ഥപരിഗ്രഹം=പാണ്ഡവന്മാരെ സ്വീകരിക്കൽ.

൨൧. ദേശികന്=ഗുരുവിൻ പക്കൽ.

ഭീഷ്മർ:— ഈ ദുൎയ്യോധനൻ,

ധനാപഹാരാലൊരുയച്ച് നേടി,
വൈരപ്രിയംകൊണ്ടപകീൎത്തി ചാൎത്തി;
ഇപ്പോളവൻ താനിതു മട്ടു ധൎമ്മം
ചെയ്യുല്ലസിക്കുന്നിതു പുണ്യവാനായ്! (൨൨)

[അനന്തരം ദുൎയ്യോധനനും, കൎണ്ണനും, ശകുനിയും പ്രവേശിക്കുന്നു.]

ദുൎയ്യോധനൻ:—

ഇവൻ ശ്രദ്ധാവാനായ്; മയി ഗുരുജനം
പ്രീത്യ-മൂലകം
സുവിശ്വസ്തം; നില്പായ് ഗുണ-മപായശ-
സ്സസ്തമിതമായ്;
മരിച്ചേ വിണ്ണേറൂ മനുജരിതി ഭോ-
ഷ്ക്കോതലിതു: മ-
റ്റൊരേടത്തല്ലാ വിണ്ണ്-ഇതു മികവൊടൊ-
ക്കുന്നതിഹ താൻ. (൨൩)

കൎണ്ണൻ:— ഗാന്ധാരീനന്ദന, ഇവിടുന്നു ന്യായ്യമായി സമ്പാദിച്ച ധനത്തെ ദാനംചെയ്യുന്നതു യുക്തംതന്നെയാണ്. എന്തുകൊണ്ടെന്നാൽ,

---

൨൩. മയി=എങ്കൽ. സുവിശ്വസ്തം=നന്നായ വിശ്വസിച്ചത്. അപയശസ്സ്=ദുഷ്കീൎത്തി. ഇഹതാൻ=ഇവിടെത്തന്നെ [ഈ ലോകത്തിൽത്തന്നെ.]

അസ്ത്രാധീനം ക്ഷത്രിയന്മാക്കു നേട്ടം;
പുത്രന്മാക്കായ്ക്കെട്ടിവെച്ചാലബദ്ധം
വിത്തം സവ്വം വിപ്രരിൽച്ചേത്തു ഭൂപൻ
പുത്രന്മാക്കായ് നൽകണം വില്ലുമാത്രം. (൨൪)

ശകുനി:— ശരിയാണ്, ഗംഗാസ്പർശംകൊണ്ടു നിമ്മ
ലാംഗനായ അംഗരാജാവു പറഞ്ഞത്.

കണ്ണൻ:—

ഇക്ഷ്വാകു,ശര്യാതി,യയാതി, രാമൻ,
മാന്ധാതൃനാഭാഗനൃഗാംബരീഷർ
സമ്പന്നരീമന്നർമരിക്കിലും, ഹാ,
ജീവിച്ചിരിക്കുന്നു മഖങ്ങളാലേ! (൨൫)

എല്ലാവരും:— ഗാന്ധാരീനന്ദന, ഭാഗ്യംകൊണ്ടു ഭ
വാൻ യാഗംകഴിഞ്ഞു ശോഭിക്കുന്നു.

ദുര്യോധനൻ:— ഞാൻ അനുഗ്രഹിക്കപ്പെട്ടു. ആ
ചാര്യ, ഞാൻ വന്ദിക്കുന്നു.

ദ്രോണർ:— ഉണ്ണി, വരൂ, വരൂ. ഇതു ക്രമപ്രകാര
മായില്ല.

ദുര്യോധനൻ:— എങ്ങിനെയാണ് ക്രമം?

ദ്രോണർ:— ഭവാൻ കാണുന്നില്ലേ?

നരാവതാരമാണോരീ-
ദൈവതത്തെ നമിക്കെടോ!

---

൨൪. അസ്ത്രാധീനം=അമ്പിന്റെ കീഴിൽ. [ക്ഷത്രിയൻ യുദ്ധംചെയ്തു സമ്പാദിക്കണമെന്നർത്ഥം]

ഭീഷ്മരെപ്പിന്നിലിട്ടെന്നെ
വന്ദിപ്പതയുക്തമാം. (൨൯)

ഭീഷ്മർ:— അങ്ങിനെ പറയരുത്. പല സംഗതികൾ കൊണ്ടും ഞാൻ അങ്ങേക്കു താഴെയാണ്. എന്തുകൊണ്ടെന്നാൽ,

ഭവാൻ സ്വയംഭൂവി,വനമ്മ പെററവൻ;
മമായുധം വൃത്തി; ഭവാനു മൈത്രി താൻ;
ദ്വിജൻ ഭവാൻ, ക്ഷത്രിയർ ഞങ്ങൾ; ദേശികൻ
ഭവാനയേ, ഞങ്ങൾ മികച്ച ശിഷ്യർകൾ. (൩൦)

ദ്രോണർ:— മഹാത്മാക്കൾ, തങ്ങളെ താഴ്ത്തിയേ പറകയുള്ളല്ലോ. ഉണ്ണി, വരു, എന്നെ വന്ദിച്ചുകൊൾക.

ദുഃയ്യോധനൻ:— ആചായ്യ, ഞാൻ വന്ദിക്കുന്നു.

ദ്രോണർ:— ഉണ്ണി, വരു, വരു. ഇപ്രകാരംതന്നെ, അവഭൃഥസ്നാനങ്ങളിൽ ക്ലേശമനുഭവിച്ചാലും!

ദുഃയ്യോധനൻ:— ഞാൻ അനുഗ്രഹിക്കപ്പെട്ടു. മുത്തച്ഛ, ഞാൻ വന്ദിക്കുന്നു.

ഭീഷ്മർ:— പൌത്ര, വരു, വരു. ഇപ്രകാരംതന്നെ അങ്ങേക്കു ശമമുണ്ടായിവരട്ടെ!

ദുഃയ്യോധനൻ:— ഞാൻ അനുഗ്രഹിക്കപ്പെട്ടു. അമ്മാമ, ഞാൻ വന്ദിക്കുന്നു.

---

൨൯. അയുക്തമാം=അനുചിതമാണ്.
൩൦. വൃത്തി=ഉപജീവനം. മൈത്രി=പ്രാണിസ്നേഹം.

ശകുനി:— ഉണ്ണി,

ഈവിധമേ വരദക്ഷിണ-
മായെല്ലാ യാഗവും കഴിച്ചു ഭവാൻ
വെന്നു, ജരാസന്ധൻ പോ-
ലെത്തിയ്ക്കുക നൃപരെ രാജസൂയത്തിൽ! (൨൭)

ദ്രോണർ:— (ആത്മഗതം) അമ്പോ, ശകുനിയുടെ ആശീർവ്വാദവും ഉദ്വേഗജനകമായിരിയ്ക്കുന്നു. അല്ലെങ്കിൽ, ഈ ക്ഷത്രിയകുമാരൻ വിരോധപ്രിയനാണല്ലോ.

ദുര്യ്യോധനൻ:— സഖേ, കർണ്ണ, ഗുരുജനവന്ദനാവസാനത്തിൽ ക്രമപ്രകാരം മിത്രവിശ്വാസം അനുഭവിച്ചാലും!

കർണ്ണൻ:— ഗാന്ധാരീനന്ദന,

ക്രതുപ്രസൂതത്താൽ കൃശമിത്തപോംഗം;
സഹിയ്ക്കുമൊക്കെക്കിലമത്തുപുൽകാം;
ആലോചിയാതല്ല തൊടാത്തതീ ഞാൻ;
രാജർഷിധീരോക്തിവശാൽഭയംമേ! (൨൮)

ദുര്യ്യോധനൻ:— ഇങ്ങിനെതന്നെ തോന്നട്ടെ!

ദ്രോണർ:— ഉണ്ണി, ദുര്യ്യോധന, ഇതാ, ഇന്ദ്രന്റെ

൨൭. വരദക്ഷിണം=ശ്രേഷ്ഠമായ ദക്ഷിണയോടുകൂടിയത.

൨൮. രാജർഷിധീരോക്തി=രാജർഷിമാരുടെ ധീരവാക്യം.

പ്രിയസ്നേഹിതനായ ഭീഷ്മകൻ ഭവാനെ ഉപചരിയ്ക്കുന്നു.

ദുര്യോധനൻ:— ആര്യന്നു സ്വാഗതം! ഞാൻ വന്ദിയ്ക്കുന്നു.

ഭീഷ്മർ:— പൌത്ര, ദുര്യോധന, ഇതാ, തെക്കെ ദിക്കിന്റെ രക്ഷിതാവായ ഭൂരിശ്രവസ്സ ഭവാനെ ഉപചരിയ്ക്കുന്നു.

ദുര്യോധനൻ:— ആര്യന്നു സ്വാഗതം!

ദ്രോണർ:— ഉണ്ണി, ദുര്യോധന, ഭവാന്റെ യജ്ഞം കൊണ്ടാടാനായി ശ്രീകൃഷ്ണൻ അയച്ചിട്ടുള്ള അഭിമന്യു അങ്ങയെ ഉപചരിയ്ക്കുന്നു.

ശകുനി:— ഉണ്ണി, ദുര്യോധന, ഇതാ, ജരാസന്ധപുത്രനായ സഹദേവൻ അങ്ങയെ വന്ദിയ്ക്കുന്നു.

ദുര്യോധനൻ:— വരൂ, വരൂ, ഉണ്ണി, അച്ഛനെപ്പോലെ പരാക്രമിയായി ഭവിച്ചാലും;

എല്ലാവരും:— ഇതാ, എല്ലാ രാജാക്കന്മാരും അങ്ങയെ ഉപചരിയ്ക്കുന്നു.

ദുര്യോധനൻ:— ഞാൻ അനുഗ്രഹിയ്ക്കപ്പെട്ടു. എയ് എല്ലാ രാജാക്കന്മാരും വന്ന കൂട്ടത്തിൽ വിരാടൻ വരാഞ്ഞതെന്താണ്?

ശകുനി:— അദ്ദേഹത്തിനും ഞാൻ ആളെ അയച്ചിരുന്നു. വഴിയ്ക്കു താമസിച്ചുപോയതാണെന്നു തോന്നുന്നു.

ദുഃയ്യോധനൻ:— അല്ലയോ ആചാൎയ്യ, ധൎമ്മത്തിലും
ധനുസ്സിലും ആചാൎയ്യ, ദക്ഷിണ സ്വീകരിക്കുക.

ദ്രോണർ:— ദക്ഷിണയോ! വരട്ടെ, വരട്ടെ! ഞാൻ
ഭവാനോട് അപേക്ഷിച്ചുകൊള്ളാം.

ദുൎയ്യോധനൻ:— ആചാൎയ്യനും അപേക്ഷിക്കുകയോ?

ഭീഷ്മർ:— എന്താണ് പ്രയോജനം?

സേവിച്ചു ബാല്യദശയിങ്കൽ മറയ്ക്കു സോമം;
വാഴ്പൂകുടത്തണലിലു;—ണ്ടുതുലോം യശസ്സും;
ഇല്ലായ്മ രാജഗുരുവാകിയ വിപ്രനേതി-
ലാ, വസ്തുവെന്തു? ഫലമെന്തു? മഹത്വമെന്തോ?
(൧൦)

ദുഃയ്യോധനൻ:— ഭവാൻ കല്പിച്ചാലും! എന്താണിഷ്ടം?

ദ്രോണർ:— ഉണ്ണി, ദുഃയ്യോധന, ഞാൻ പറയാം.

ദുഃയ്യോധനൻ:— എന്താണ് ഇനിയും അങ്ങ് ആലോ
ചിക്കുന്നത്?

ഭവാനാൽത്താൻ സംശിക്ഷിതനയിരിനെ-
ക്കാൾ പ്രിയനമാ-
ണിവൻ, ശൂരന്മാരിൽ സ്ഥിതിയുടയവൻ,
സാഹസകരൻ;

---

൧൦. സോമം=സോമം എന്ന യജ്ഞലതയുടെ നീർ. ഇ
ല്ലായ്മ=ദാരിദ്ര്യം. രാജഗുരുവായ ദ്രോണക്ക് ഇതരന്മാരിൽനി
ന്നു ലഭിക്കേണ്ടതായിട്ടൊന്നുമില്ലെന്നു സാരം.

൧൧. സംശിക്ഷിതൻ=പഠിപ്പിക്കപ്പെട്ടവൻ. സാഹസ
കരൻ=സാഹസം (വിക്രമം) ചെയ്യുന്നവൻ.

ശരിക്കെന്തൊന്നിഷ്ടം? പറയുക,വനെ
ന്തേകണ്ണ? -മെനി-
ക്കുറിക്കുന്നൂകയ്യിൽഗ്ഗദയിതി,വിടെ-
ക്ഷോ സകലവും! (൩൧)

ദ്രോണർ:— ഉണ്ണി, ഞാൻ പറയാം; എനിക്കു ക
ണ്ണീർകൊണ്ടു തൊണ്ടയിടറുന്നു.

എല്ലാവരും:— ആചാര്യനും കണ്ണീർ വാക്കുകയോ?

ഭീഷ്മർ:— പൌത്ര, ദുര്യോധന, വെറുതെയാണ്
അങ്ങയുടെ ശ്രമം!

ദുര്യോധനൻ:— ആരവിടെ?

ഭടൻ:— (പ്രവേശിച്ച്) മഹാരാജാവു ജയിച്ചാലും!

ദുര്യോധനൻ:— കുറെ വെള്ളം.

ഭടൻ:— മഹാരാജാവിന്റെ കല്പനപോലെ (പോ
യി പ്രവേശിച്ചിട്ട്) മഹാരാജാവു ജയിച്ചാലും!
ഇതാ, തണ്ണീർ.

ദുര്യോധനൻ:— കൊണ്ടുവരൂ. (ജലപാത്രം വാങ്ങി
യിട്ട്) ആചാര്യ, മുഖം കഴുകുക.

ദ്രോണർ:— വരട്ടെ, എന്റെ കാര്യം ചെയ്യൽത
ന്നെ മുഖോദകമായിത്തീരട്ടെ!

ദുര്യോധനൻ:— ഹാ, കഷ്ടം!

മമ മുൻകളവോർത്തിടുന്നുവെങ്കിൽ,-
ത്തരികില്ലെന്നുമറച്ചിടുന്നുവെങ്കിൽ,

ശരജാലകഠോരമായ കൈത-

ന്നരുള്ളൂ; വെള്ളമിതാ പ്രതിഗ്രഹാൎത്ഥം! (൩൨)

ദ്രോണർ:-- കൊള്ളാം, എനിയ്ക്കു വിശ്വാസമായി. ഉണ്ണി കേൾക്കു.

ആലംബമില്ലാത്തെവർതന്നുദന്ത-
മറിഞ്ഞതല്ലാണ്ടുകൾ പന്തിരണ്ടാൽ;
ആപ്പാണ്ഡവന്മാൎക്കിഹ പങ്കു നൽകു-
കണ്ണുണ്ണി; ഏതേ ദക്ഷിണ, ഭിക്ഷയും മേ. (൩൩)

ശകുനി:-- (ഉദ്വേഗത്തോടുകൂടി) ഹേ, അരുത്.

ഗുരുവാണെന്നവിശ്വാസാ-
ലുറച്ചോതിയ ശിഷ്യനിൽ,
യജ്ഞമാം വഴി വെച്ചിട്ടീ-
ദ്ധൎമ്മവഞ്ചനയുക്തമോ? (൩൪)

ദ്രോണർ:-- എന്ത്, ധൎമ്മവഞ്ചനയോ? അല്ലയോ ഗാന്ധാരരാജ്യം നേടി ഗൎവ്വിയ്ക്കുന്ന ശകുനി, അങ്ങ് അങ്ങയുടെ ദുഷ്ടതകൊണ്ട് എല്ലാലോകവും ദുഷ്ടമാണെന്നു വിചാരിയ്ക്കുന്നു. ഹാ കഷ്ടം!

ഭ്രാതാക്കൾക്കു കൊടുക്കുക

---

൩൨. ശരജാലകഠോരം=അസംഖ്യം ശരങ്ങൾ ഉപയോഗിച്ചതിനാൽ തഴമ്പു പിടിച്ചത്. പ്രതിഗ്രഹാൎത്ഥം=ദാനത്തിന്നായി.

പൈതൃകനാടെന്നതാണു വഞ്ചനപോൽ!
യാചിച്ചിട്ടുകൂകയോ
നല്ലതു,വർ ബഃലനൈകക്കലാക്കുകയോ? (൩൫)

എല്ലാവരും:— എന്തു, ബലാൽക്കാരേണയോ?

ഭീഷ്മർ:— പൌത്ര, ദുര്യോധന, ഇപ്പോൾ, അവരു ടെ സ്ഥാനം മാത്രമാണുള്ളത്. മിത്രഭാവത്തിൽ പറയുന്ന ശത്രുവായ ശകുനിയുടെ വാക്കു കേൾക്കേണ്ടതില്ല. നോക്കു, പൌത്ര,

വൃഥാതന!ത്രുഴിയിൽ.
ദ്രുപദരാജസൽപ്പുത്രിയൊ-
ത്തു, രത്തവിപിനത്തിലെ-
പ്പൊടിയുമേററു ചുററുന്നതും;
നിനക്കവരിലപ്രിയം,
തായി വൈരപ്പവക്കും ചിരാൽ
ജനിച്ചതു;—മിതൊക്കവേ
ശകുനിതൻകൊടും ദുർമ്മദം! (൩൬)

ദുര്യോധനൻ:— ആകട്ടെ; ആചാര്യ, ഞാനൊന്നു ചോദിക്കുന്നു.

ദ്രോണർ:— ഉണ്ണി, ചോദിച്ചുകൊൾക.

ദുര്യോധനൻ:—
പാണ്ഡവമാനിച്ചില്ലേ
രാജ്യം വെപ്പിച്ചു സഭയിൽ വെച്ചവരെ;

---

൩൫. പൈതൃകം=അച്ഛന്റേത്.
൩൬. തായ|=നിങ്ങൾ. ചിരാൽ=വളരെക്കാലമായി.

അന്നാളരിശമടക്കിയ-
തെന്തു, ബലാൽക്കാരകുശലരാകുമവർ? ൩൬

ദ്രോണർ:— ചൂതുകളിയിൽ ധർമ്മവ്യാജത്താൽ വഞ്ചിക്കപ്പെട്ട യുധിഷ്ഠിരനോടാണ് ഇതു ചോദിക്കേണ്ടത്.

അന്നുപൊഴുതവനല്ലയോ സഭത്തൂ-
ണളവുകൾ നോക്കിന ഭീമനെത്തടുത്തു?
ഒരുവിധമതിലൊന്നിൽ പിട്ടുവെങ്കിൽ-
ശ്ശകുനി പഴിക്കുകയില്ല നമ്മെയിപ്പോൾ! ൩൭

ഭീഷ്മർ:— ഒന്നു തുടങ്ങി, മറ്റൊന്നായിത്തീർന്നു; ആചാര്യ, ഇതിൽ കാര്യമാണ് പ്രധാനം കലഹമല്ല.

ദ്രോണർ:— ഇർക്കാൻ കഴിയില്ല. കലഹം തന്നെയാവട്ടെ!

ഭീഷ്മർ:— ആചാര്യൻ പ്രസാദിച്ചാലും! നോക്കൂ, പൌത്ര,

---

൩൬. ബലാൽക്കാരകുശലർ=ബലം പ്രയോഗിപ്പാൻ ത്രാണിയുള്ളവർ.

൩൭. സഭത്തൂണളവുകൾ നോക്കിന=സഭയിലെ തൂണുകളുടെ വലുപ്പം കണ്ണുകൊണ്ടു കണക്കാക്കുന്ന. ('ഈ തൂണോ, ഈ തൂണോ ഇവരെ തല്ലിക്കൊല്ലാൻ പറിച്ചെടുക്കേണ്ടു' എന്ന് ആലോചിക്കുന്ന എന്നു ഭാവം). ഒന്നിൽ=ഒരു തൂണിന്നു നേരേ.

പാവങ്ങൾ, ദുർബ്ബലർ, നിരാശ്രയർ, തേടിടുന്നു
നിന്നോടിണക്കമവർ, മേനി നടിപ്പതില്ല;
നീ മീതെ; നിങ്കലവർ വത്സലർ; നീ ഗൃഹത്തിൽ
ഒക്കെക്കൊൾകയോ? മൃഗവുമൊത്തവർ വാഴ്ക
(താനോ? (൩൯)

ശകുനി:— വാഴട്ടെ, വാഴട്ടെ!

കർണ്ണൻ:— ആചാര്യ, ദേഷ്യപ്പെടരുത്. ദുര്യോധനൻ കേട്ടെ,

ഏറ്റം ചെന്നു ഹിതത്തെയും പരുഷമായ്-
ച്ചൊന്നാൽച്ചൊടിയ്ക്കും; മഹൽ-
സ്ഥാനം പൂണ്ട ജനങ്ങൾതൻ മികവു പ-
ശ്ലാഘിപ്പതിഷ്ടപ്പെടാ;
നൂനം പോരുമിതൊക്കെ; നേടുക ഭവാൻ
ശിഷ്യന്റെ കാര്യം ശരി-
യ്ക്കാ;—നമ്മൊപ്പമനർത്ഥവർഷിയെ മയ-
ത്താൽത്താൻ വശത്താക്കണം. (൪൦)

ദ്രോണർ:— ഉണ്ണി, കർണ്ണ, തേജസ്സേറിയതാണ് ബ്രാഹ്മണ്യം. ഭവാൻ വേണ്ട സമയത്ത് എന്നെ ഓർമ്മപ്പെടുത്തി. ഇതാ, ഞാൻ അങ്ങയുടെ അഭിപ്രായത്തെ അനുവർത്തിയ്ക്കാം. ഉണ്ണി,

---

൩൯. മീതെ=പാലനാധികാരി. മൃഗം=മാനുകൾ [ജാത്യേകവചനം].

൪൦. മഹൽസ്ഥാനം പൂണ്ട=മഹാന്മാരായ. അനർത്ഥവർഷിയെ=ഇടഞ്ഞാൽ അനേകം ആപത്തുകളുണ്ടാക്കുന്നവനെ.

ദുര്യോധന, ഞാൻ അങ്ങയുടെ നേതാവല്ല
യോ?

ഭീഷ്മർ:— [ആത്മഗതം] ഇദ്ദേഹം ഇപ്പോൾ നേർവ
ഴിക്കായി. സാമമാണല്ലോ, ദുർവിനീതന്മാൎക്ക്
ഔഷധം.

ദുര്യോധനൻ:— എനിക്കു മാത്രമല്ല, എന്റെ വംശ
ത്തിന്നും സ്വാമിയാണ് ഇവിടുന്ന്.

ദ്രോണർ:— ഇതു ഭവാനു യുക്തം തന്നെ. അതിനാൽ,
ഉണ്ണി,
വഞ്ചിച്ചുനിന്നെയിവനെങ്കിൽ നിനക്കു തെററി-
ല്ലു;ല്ലൽപ്പെടുത്തുകില,തും തവ ലാഭമത്രേ;
സദ്വംശ്യർതങ്ങടെ പരസ്പരമത്സരങ്ങൾ
ധൎമ്മാധികാരവചനത്തിൽ നികക്കുമല്ലോ.
(൪൧)

ദുര്യോധനൻ:— എന്നാൽ ഞാൻ ആലോചി
ക്കട്ടെ.

ദ്രോണർ:— ഉണ്ണി, ആരോടുകൂടിയാണ് ആലോചി
ക്കുന്നത്.
ഭീഷ്മരൊടോ? കൎണ്ണനൊടോ?
കൃപരോടോ, വത്സ, സിന്ധുരാജനൊടോ?

൪൧. സദ്വംശ്യർതങ്ങടെ=കുലീനന്മാരുടെ. ധൎമ്മാധി
കാരവചനം=ധൎമ്മോപദേഷ്ടാക്കളുടെ അനുശാസനം.

൪൨. സിന്ധുരാജൻ=ജയദ്രഥൻ. ദ്രൌണി=അശ്വത്ഥാ
മാവ്.

ദ്രൌണിയൊടോ, വിദുരരൊടോ?
പറകാരോടച്ഛനമ്മമാരോടോ? (൪൨)

ദുൎയ്യോധനൻ:— അല്ലല്ലാ, അമ്മാമനോട്.

ദ്രോണർ:— ശകുനിയോടോ? [ആത്മഗതം] കാൎയ്യമൊക്കെത്തകരാറിലായി!

ദുൎയ്യോധനൻ:— അമ്മാമ, ഇവിടുത്തോളം. സഖേ, കൎണ്ണ, ഇവിടുത്തോളം.

ദ്രോണർ:— [ആത്മഗതം] ആട്ടെ, ഇങ്ങിനെ ചെയ്യാം. [പ്രകാശം] ഉണ്ണി, ഗാന്ധാരരാജ, ഇവിടുത്തോളം.

ശകുനി:— ഞാൻ ഇതാ.

ദ്രോണർ:— ഉണ്ണി,

ഉണ്ണിക്കുട്ടും വയസ്സായാൽ,
ക്ഷന്തവ്യം വിപ്രചാപലം;
ഏവം കയത്തോതിയതി
ന്നാശ്ലേഷം താൻ പ്രതിക്രിയ! (൪൩)

ഭീഷ്മർ:— [ആത്മഗതം]

ഗുരുനാഥനിതാ ശിഷ്യ-
സ്നേഹത്താൽശ്ശകുനിയോടിരക്കുന്നു;
ഇങ്ങിനെ സാന്ത്വം ചൊൽകിലു-
മിയ്യാൾ ചെടിയുന്നതില്ല കുടിലതയെ. (൪൪)

---

൪൩. ആശ്ലേഷം=ആലിംഗനം

൪൪. സാന്ത്വം=അനുനയം.

ശകുനി:— [ആത്മഗതം] അമ്പോ, സൂത്രക്കാരനായ ആാചാൎയ്യൻ തൻകാൎയ്യത്തിന്നായി എന്റെ അടുക്കൽ സേവ കൂട്ടുകയാണ്.

(എല്ലാവരും ചുററിനടന്ന് ഇരിയ്ക്കുന്നു.)

ദുൎയ്യോധനൻ:— അമ്മാമ, പാണ്ഡവന്മാരുടെ പാതിർരാജ്യത്തെപ്പററി എന്താണ് തീൎച്ച?

ശകുനി:— കൊടുത്തുകൂടാ എന്നാണ് എന്റെ തീൎച്ച.

ദുൎയ്യോധനൻ:— കൊടുക്കാമെന്നു പറയണം അമ്മാമൻ.

ശകുനി:— രാജ്യം കൊടുത്തേ കഴിയൂ എങ്കിൽ, എന്തിനാണ് ഞങ്ങളോട് ആലോചിയ്ക്കുന്നത്? ഒക്കെ കൊടുത്തേയ്ക്കൂ!

ദുൎയ്യോധനൻ:— സഖേ, കൎണ്ണ, അങ്ങെന്തു പറയുന്നു?

കൎണ്ണൻ:— ഞാനിപ്പോൾ എന്തു പറയാനാണ്?

രാമൻ ശരിയ്ക്കനുഭവിച്ചു ഭരിച്ചുപോന്ന
സൌഭ്രാത്രലക്ഷ്മിയെ മറത്തുരചെയ്തിടാ ഞാൻ;
അങ്ങേ, ഹിതാഹിതവിചാരണയിൽ പ്രമാണം;
സംഗ്രാമവേളകളിലുററ തുണയ്ക്കു ഞങ്ങൾ! (൪൫)

ദുൎയ്യോധനൻ:— മാതുല, ബലവാന്മാരായ ശത്രുക്കളുള്ളതും ഇരുന്നുപൊറുപ്പാൻ കൊള്ളാത്ത

---

൪൫. സൌഭ്രാത്രലക്ഷ്മി=സഹോദരസ്നേഹസമ്പത്ത്. സംഗ്രാമവേളകൾ=യുദ്ധാവസരങ്ങൾ.

ത്തുമായ ഒരു കുപ്രദേശം ആലോചിയ്ക്കു; അവിടെ പാൎത്തുകൊള്ളട്ടെ പാണ്ഡവന്മാർ.

ശകുനി:— അയ്യോ, കഷ്ടം!

ഇല്ലെന്നേ പറയാം;-ഭീമവൻ
പാൎത്ഥനെക്കാൾ ബലോത്തരൻ?
ധൎമ്മജൻ വാഴുകിൽ,സ്സസ്യ-
മുളവാമുവർമണ്ണിലും. (൨൩)

ദുൎയ്യോധനൻ:— എന്നാലിപ്പോൾ,

ഗുരുവിൻടെ കരത്തിൽ-
ത്തോയമേകീലയോ ഞാ-
നിദ്ധം മഹിയിലിതല്ലേ?
മുഖ്യമായ് വൃദ്ധർ ചൊൽവൂ;
പരമിതു ചതിയോ, ദു-
ൎന്നീതിയോ, ഏതുമാട്ടേ:
നൃപ, ജലമതു പാഴാ-
ക്കായ്വതിന്നോൎത്തിടുന്നേൻ. (൨൧)

ശകുനി:— അങ്ങയുടെ വാക്ക് അസത്യമാകാഞ്ഞാൽ പോരെ?

ദുൎയ്യോധനൻ:— മതി.

ശകുനി:— എന്നാൽ, ഇങ്ങോട്ടു വരു. [അടുത്തുചെന്നിട്ട്] അല്ലേ, ആചാൎയ്യ, ഇതാ, അത്ര ഭവാൻ കുരുരാജാവ് അങ്ങയോടറിയിയ്ക്കുന്നു.

---

൨൧. തോയം=ജലം. ദുൎന്നീതി=അപനയം.

ദ്രോണർ:— വത്സ, ഗാന്ധാരരാജ, പറയു.

ശകുനി:— *പഞ്ചരാത്രംകൊണ്ടു പാണ്ഡവന്മാരുടെ വൎത്തമാനം വരുത്താമെങ്കിൽ, പകുതി രാജ്യം കൊടുക്കാമത്രേ. ഇവിടുന്നു വരുത്തിക്കൊൾക.

ദ്രോണർ:— ഹാ, വേണ്ട?

കള്ളപ്പണിക്കുന്നിയ നിങ്ങൾ പന്തിര-
ണ്ടാണ്ടാലെ കാണാത്തവരായ കൂട്ടരെ
എത്തിക്കണം പോലിരരഞ്ചുകൊണ്ടു ഞാൻ:
ഭേദം തരില്ലെന്നു തുറന്നുചൊൽക താൻ!!

(൨൨)

ഭീഷ്മർ:— പൌത്ര, ദുൎയ്യോധന, വ്യാജമില്ലാത്തതാണ് ധൎമ്മം. നമുക്കും ഇക്കാൎയ്യത്തിൽ പ്രീതിയാണുള്ളത്. നോക്കു, പൌത്ര,

അപ്പാണ്ഡവൎക്കുകൊ, രാണ്ടിടക്കോ
നൂററാണ്ടിടക്കോ ശരിയായ ഭാഗം;
അങ്ങേററതൊപ്പിക്കുക വീര: സത്യ
പ്രതിജ്ഞരല്ലോ കുരുവംശ്യരെന്നും. (൨൩)

ദുൎയ്യോധനൻ:— ഇങ്ങിനെതന്നെയാണ് എന്റെ നിശ്ചയം.

ദ്രോണർ:— [ആത്മഗതം]

പോയ സീതയെ, യാരാഴി
പിന്നിട്ടിട്ടറിയിച്ചിതോ;

*പഞ്ചരാത്രംകൊണ്ടു=അഞ്ചുരാത്രി കഴിയും മുമ്പിൽ.

ഇപ്പൊഴാ ഹനുമാനാകാൻ
കൊതി മേ കാൎയ്യതൃഷ്ണയാൽ! (൫൦)

എവിടെനിന്നാണ് പാണ്ഡവന്മാരുടെ വൎത്തമാനം വരുത്തേണ്ടത്?

ഭടൻ:— [പ്രവേശിച്ച്] മഹാരാജാവു ജയിച്ചാലും! വിരാടനഗരത്തിൽനിന്നു ദൂതൻ വന്നിരിക്കുന്നു.

എല്ലാവരും:— വേഗം കൂട്ടിക്കൊണ്ടു വരൂ.

ഭടൻ:— കല്പനപോലെ. [പോയി]

ദൂതൻ:— [പ്രവേശിച്ച്] മഹാരാജാവു ജയിച്ചാലും!

എല്ലാവരും:— വിരാടരാജാവു വന്നിട്ടുണ്ടോ?

ദൂതൻ:— വ്യസനംനിമിത്തമാണ് എഴുന്നള്ളാത്തത്.

എല്ലാവരും:— എന്താണ് അദ്ദേഹത്തിന്നു വ്യസനം?

ദൂതൻ:— മഹാരാജാവു കേട്ടാലും: അവിടുത്തെ അടുത്ത ചാൎച്ചക്കാരായ കീചകന്മാരെ നൂറ പേരേയും

ആരോ കൊന്നീടിനാൻ രാവി-
ലൊളിവായ്ക്കൈകൾ കൊണ്ടു താൻ;

൫൦. കാൎയ്യതൃഷ്ണ=കാൎയ്യസിദ്ധിയ്ക്കുള്ള അതിയായ ആഗ്രഹം.

അനായുധംക്കൊലയിതെ-
ന്നറിയാം മെയ്കൾ നോക്കിയാൽ! (൭൧)

ഭീഷ്മർ:— എന്ത്, ആയുധം കൂടാതെയോ? (സ്വ
കാൎയ്യം) അല്ലേ ആചാൎയ്യ, പഞ്ചരാത്രം സ്വീ
കരിക്കാം.

ദ്രോണർ:— [സ്വകാൎയ്യം] എന്തുകൊണ്ട്?

ഭീഷ്മർ:— [സ്വകാൎയ്യം]

തീൎച്ചപ്പെട്ടത്താമിതു കൈമിടുക്ക
തികഞ്ഞ ഭീമന്റെ വിനോദഭേദം!
ഈ നൂറു സോദൎയ്യരിലുള്ള രോഷ-
മാ നൂറപേരിൽസ്സഫലീഭവിച്ചു! (൭൨)

ദ്രോണർ:— [സ്വകാൎയ്യം] ഭവാനെങ്ങിനെ അറി
ഞ്ഞു?

ഭീഷ്മർ:— [സ്വകാൎയ്യം]

വിദ്വാൻ, കരയിൽ വാലാട്ടി-
ക്കൂത്താടും കൊച്ചുകാളകൾ
കൊമ്പാൽ കുത്തിയതിൻ പാടു
വൻകാളയറിയില്ലയോ? (൭൩)

ദ്രോണർ:— [സ്വകാൎയ്യം] വൻകാള എന്നോ? ഹാ,
കാൎയ്യം സാധിച്ചു. (പ്രകാശം) ഉണ്ണീ, ദുൎയ്യോ
ധന, പഞ്ചരാത്രമാവട്ടെ.

---

൭൧. അനായുധക്കൊല=ആയുധം കൂടാത്ത വധം.
൭൨. സോദൎയ്യർ=സഹോദരർ.

ദുൎയ്യോധനൻ:— അതേ, പഞ്ചരാത്രമാവട്ടെ.

ദ്രോണർ:— ഹേ, ഹേ, യാഗത്തിന്നായി വന്ന രാജാക്കന്മാരേ, നിങ്ങൾ കേൾക്കുവിൻ. കേൾക്കുവിൻ! ഇതാ, അത്രഭവാൻ കുരുരാജാവു ദുൎയ്യോധനൻ പോരാ, പോരാ, അമ്മാമനോടു യോജിച്ചു— പാണ്ഡവന്മാരുടെ വൎത്തമാനം എത്തിച്ചാൽ,പകുതി രാജ്യം കൊടുക്കാമത്രേ. അല്ലേ ഉണ്ണി?

ദുൎയ്യോധനൻ:— അതെ.

ദ്രോണർ:— ഇതു രണ്ടുമൂന്നു വട്ടം ഉറപ്പിച്ചുപറയു.

ശകുനി:— വേണ്ടപ്പോൾ അറിഞ്ഞുകൊള്ളാം.

ദ്രോണർ:— അല്ലേ ഗാംഗേയ?

ഭീഷ്മർ:— [ആത്മഗതം]

ആചാൎയ്യൻ പരിതോഷം
ധൈൎയ്യത്തെത്തള്ളി വെളിയിലെത്തുന്നു;
ദുൎയ്യോധനനിൽച്ചതിയാ-
ലിദ്ദഹത്തിന്നു ചതി പററാം! (൨൪)

[പ്രകാശം] പൌത്ര, ദുൎയ്യോധന, എനിക്കു വിരാടന്റെപേരിൽ ഗൂഢവൈരമുണ്ട്. ഇപ്പോൾ അങ്ങയുടെ യാഗത്തിന്നു വന്നില്ലേ

൨൪. ദുൎയ്യോധനനിൽച്ചതിയാൽ=ദുൎയ്യോധനനിൽ ചതി പ്രയോഗിക്കുകയാൽ.

ന്നമായി. അതിനാൽ, അയാളുടെ പശു
ക്കളെ പിടിച്ചടക്കണം.

ദ്രോണർ:— [സ്വകാര്യം] ഗാംഗേയ, എന്റെ പ്രിയ
ശിഷ്യനാണല്ലോ വിരാടരാജാവ്. എന്തിനാ
ണ് അദ്ദേഹത്തിന്റെ പൈക്കളെ പിടിച്ചട
ക്കുന്നത്?

ഭീഷ്മർ:— [സ്വകാര്യം] ശുദ്ധബ്രാഹ്മണ,
അരികേ രഥശബ്ദമേറാണത്താ-
ലരിശം കൈക്കൊള്ളുവതാണു പാണ്ഡവന്മാർ:
അവർ നന്ദിയെഴുന്ന കൂട്ടരല്ലേ?;
തവ കാര്യസ്ഥിതി ഗോഗ്രഹത്തിലത്രേ. (൩൧)

ഭടൻ:— [പ്രവേശിച്ച്] മഹാരാജാവു ജയിച്ചാലും!
പട്ടണപ്രവേശത്തിന്നു തേരുകൾ തെയ്യാറായി
രിക്കുന്നു.

ദുര്യോധനൻ:—
ചെയ്യാമിത്തേർകളാൽത്തന്നെ
തൽഗോഗ്രഹണമഞ്ജസാ;
വീണ്ടുമെൻ കയ്യിലെത്തട്ടേ
യജ്ഞത്താൽ സ്വസ്ഥയാം ഗദ! (൩൨)

ദ്രോണർ:— എന്നാൽ കൊണ്ടുവരട്ടെ ഭൃത്യർ മമതേർ;
ശകുനി:— എത്തിക്കുകെന്നാനയെ;-
കർണ്ണൻ:— പ്പാരം പോരിൻ പോരുമശ്വവരരാൽ-
ത്തേർ പൂട്ടിനിർത്തീടുവിൻ!

---

൩൧. ഗോഗ്രഹം=ഗോഗ്രഹണം. [പശുക്കളെ പിടി
ച്ചടക്കൽ]

ഭീഷ്മർ:— ബദ്ധപ്പാടിവനാ വിരാടപുരിയിൽ-
ച്ചെല്ലാൻ; തത്ര വില്ലടൻ;

എല്ലാവരും:— ചാപം വിട്ടിഹതാൻ വസിക്കുക ഭവാ-
ന്നീ;- ഞങ്ങളാജ്ഞാകരർ. (൨൭)

ദ്രോണർ:— ഉണ്ണീ, ദുര്യോധന, ഞങ്ങൾക്കു യുദ്ധത്തിൽ അങ്ങയുടെ പരാക്രമം കണ്ടാൽക്കൊള്ളാമെന്നുണ്ട്.

ദുര്യോധനൻ:— ഇവിടുത്തെ ഇഷ്ടംപോലെ.

ദ്രോണർ:— ഉണ്ണീ, ഗാന്ധാരരാജ, ഈ ഗോഗ്രഹണത്തിൽ ഒന്നാമത്തെത്തേര് അങ്ങയുടെയാണ്.



ശകുനി:— അങ്ങിനെതന്നെ; ഉത്തമപക്ഷം.

[എല്ലാവരും പോയി]

ഒന്നാമങ്കം കഴിഞ്ഞു.

---

൨൭. പോരുഷം=ത്രാണിയുള്ള. ആജ്ഞാകരർ=ഭൃത്യർ.

# രണ്ടാമങ്കം.

(അനന്തരം ഒരു വൃദ്ധഗോപൻ പ്രവേശിക്കുന്നു)

വൃദ്ധഗോപൻ:— എന്റെ പൈക്കൾക്കു നല്ല കിടാങ്ങളുണ്ടാകട്ടെ! ഇടയപ്പെണ്ണുങ്ങൾ സുമംഗലികളായിത്തീരട്ടെ! ഞങ്ങളുടെ തമ്പുരാൻ വിരാടൻ ഏകച്ഛത്രാധിപതിയായിവരട്ടെ! വിരാടമഹാരാജാവിന്ന്, ആട്ടതിരുനാളിൽ പതിവുള്ള പശുദ്ദാനത്തിന് ഈ പട്ടണവീഥിയിൽ ചെല്ലാൻ പൈക്കളെ തെയ്യാറാക്കി. പെൺകിടാങ്ങളും ആൺകിടാങ്ങളുമൊക്കെ മോടിയിൽ വേഷവും ധരിച്ചുകഴിഞ്ഞു. ഞാൻ ചെന്ന് ഇവക്കുമൂപ്പനായി നില്ക്കാം. എന്താണ്, ഈ കാക്ക ഉണങ്ങിയ മരത്തിന്മേലിരുന്ന്, ഉണക്കക്കൊമ്പിന്മേൽ കൊക്കുരസി, സൂര്യന്നു നേരെ നോക്കി വികൃതസ്വരത്തിൽ കരയുന്നത്? ശാന്തി ഭവിക്കട്ടെ! ഞങ്ങൾക്കും പൈക്കൾക്കും ശാന്തി ഭവിക്കട്ടെ! ഇവരിൽ മൂപ്പനായി നിന്നു, പെൺകിടാങ്ങളോടും ആൺകിടാങ്ങളോടും വിളിച്ചുപറയാം. ഗോമിത്രക, ഗോമിത്രക,

ഗോമിത്രകൻ:— [പ്രവേശിച്ച്] അമ്മാവ, ഞാൻ വന്ദിക്കുന്നു.

വൃദ്ധഗോപൻ:— ശാന്തി ഭവിക്കട്ടെ! നമുക്കും പൈക്കൾക്കും ശാന്തി ഭവിക്കട്ടെ! എടാ, ഗോമിത്രക, വിരാടമഹാരാജാവിന്ന് ആട്ടത്തിരുനാളിൽ പതിവുള്ള പശുദ്ദാനത്തിന്ന് ഈ പട്ടണവീഥിയിൽ ചെല്ലാൻ പൈക്കളെ തെയ്യാറാക്കി; പെൺകിടാങ്ങളും ആൺകിടാങ്ങളുമൊക്കെ മോടിയിൽ വേഷവും ധരിച്ചുകഴിഞ്ഞു. എടാ ഗോമിത്രക, പെൺകിടാങ്ങളേയും ആൺകിടാങ്ങളേയും വിളിക്കുക.

ഗോമിത്രകൻ:— അമ്മാവന്റെ കല്പന പോലെ. ഗോരക്ഷണികേ, ഘൃതപിണ്ഡ, സ്വാമിനി, വൃഷഭദത്ത, കുംഭദത്ത, മഹിഷദത്ത, വരുവിൻ, വേഗം വരുവിൻ.

[എല്ലാവരും പ്രവേശിക്കുന്നു.]

എല്ലാവരും:— അമ്മാവ, വന്ദനം!

വൃദ്ധഗോപൻ:— ശാന്തി ഭവിക്കട്ടെ, നമുക്കും പൈക്കൾക്കും ഇടയപ്പെൺകിടാങ്ങൾക്കും ആൺകിടാങ്ങൾക്കും ശാന്തി ഭവിക്കട്ടെ! വിരാടമഹാരാജാവിന്നു ആട്ടത്തിരുനാളിൽ പതിവുള്ള പശുദ്ദാനത്തിന്ന് ഈ പട്ടണവീഥിയിൽ ചെല്ലാൻ പൈക്കളെ ഒരുക്കിയിരിക്കുന്നു. കുറെനേരം നമുക്കു പാടുകയും ആടുകയും ചെയ്യാം.

എല്ലാവരും:— അമ്മാവൻെറ കല്പന പോലെ. [എല്ലാവരും ആടുന്നു]

വൃദ്ധഗോപൻ:— ഭേഷ്, ഭേഷ്! അസ്സലാട്ടം, അസ്സൽ പാട്ട്. ഞാനും ആടാം.

എല്ലാവരും:— അയ്യോ, അയ്യോ! അമ്മാവ, അതികേമമായി പൊടി പൊങ്ങുന്നു.

വൃദ്ധഗോപൻ:— പൊടി മാത്രമല്ലാ, ശംഖിൻേറയും പെരുമ്പറയുടേയും ശബ്ദവും പൊങ്ങുന്നുണ്ട്.

എല്ലാവരും:— അയ്യോ! അമ്മാവ, പകൽച്ചന്ദ്രൻെറ നിലാവു പോലെ വിളത്ത പൊടികൊണ്ടു മൂടിയ സൂര്യൻ ഉണ്ടോ ഇല്ലയോ എന്നായല്ലോ!

ഗോമിത്രകൻ:— അയ്യോ! അമ്മാവ, ഇതാ, കുറെ കള്ളന്മാർ തയിർക്കട്ട പോലെ വെളുത്ത കുടകളുമായി, കുതിരവണ്ടിയിൽ കേറി, തൊഴുത്തുകൾക്കു നേരെ പാഞ്ഞുവരുന്നു.

വൃദ്ധഗോപൻ:— അയ്യയ്യോ! അമ്പുകളും വന്നു വീഴുന്നു. ആൺകുട്ടികളെ, പെൺകുഞ്ഞുങ്ങളെ, വേഗം കുടിലിൽ കടന്നോളിൻ.

എല്ലാവരും:— അമ്മാവൻെറ കല്പന പോലെ. [പോയി.]

വൃദ്ധഗോപൻ:— ഹാ! ഹാ! നില്പിൻ, നില്പിൻ!

അടിപ്പിൻ, അടിപ്പിൻ! പിടിപ്പിൻ, പിടിപ്പിൻ! നമുക്ക് ഈ വിവരം വിരാടമഹാരാജാവിനെ ഉണർത്തിക്കാം. (പോയി)

പ്രവേശകം കഴിഞ്ഞു.

---

[അനന്തരം ഒരു ഭടൻ പ്രവേശിക്കുന്നു]

ഭടൻ:— ഹേ, ഹേ, വിരാടമഹാരാജാവിനെ ഉണർത്തിപ്പിൻ, ഉണർത്തിപ്പിൻ!— ഇതാ, ധാർത്തരാഷ്ട്രന്മാർ കള്ളന്മാരെപ്പോലെ ഒളിച്ചുവന്നു പൈക്കളെ കട്ടുകൊണ്ടുപോകുന്നു. അവിടെയാകട്ടെ,

കിടാങ്ങൾ പാഞ്ഞും, പശുപംക്തി താഴ്കിയും,
വൃഷങ്ങൾ പേടിച്ചു പകച്ചുനോക്കിയും;
മുഴക്കമാർത്തസ്വരമൊത്തു മുറവമേ
കുഴക്കമാർന്നാകുലമായി ഗോകുലം. (൯)

എന്ന്.

[അണിയറയിൽ]

ധാർത്തരാഷ്ട്രന്മാരോ?

ഭടൻ:— ആശ്ശ്, അതെ.

---

൯. പംക്തി=കൂട്ടം. വൃഷങ്ങൾ=കാളകൾ.

കഞ്ചുകി:— [പ്രവേശിച്ച്] ഇതു, സഹോദരന്മാരെക്കൂടി ദ്രോഹിക്കുന്നവൎക്കു യോജിച്ചതു തന്നെ.

ചാപം കുലച്ചു, രിയ കച്ചുറയും മുറുക്കി,
മെയ്ച്ചട്ടയിട്ടു, ശരിയാക്കിയ തേരിലേറി,
വിഖ്യാതരമ്പൊടു കൃതാസ്ത്രരടക്കൊതുങ്ങി
രാജാവൊടുള്ളപക പൈക്കളിൽ വീട്ടിടുന്നു.
(൨)

ജയസേന, തിരുനാൾച്ചടങ്ങുകളിൽ ഏർപ്പെട്ടിരിക്കുന്ന മഹാരാജാവിന്ന്, അനവസരത്തിൽ ഉണൎത്തിച്ചാൽ തിരുവുള്ളക്കേടുണ്ടാവും. അതിനാൽ, പുണ്യാഹം കഴിഞ്ഞിട്ട് ഉണൎത്തിച്ചുകൊള്ളാം.

ഭടൻ:— ആൎയ്യ, ഇത് അടിയന്തരകാൎയ്യമാണ്. വേഗം ഉണൎത്തിക്കണം. [പോയി]

കഞ്ചുകി:— എന്നാൽ ഉണൎത്തിച്ചേക്കാം. [പോയി]

[അനന്തരം രാജാവു പ്രവേശിക്കുന്നു]

ആയായ്, തേരൊലയിലുളം കിടാങ്ങൾ ഞെട്ടി-
പ്പാഞ്ഞെത്തിൽപൈപ്പരിഷ കവൎന്നുപോയിടുന്നു;
പീനാംസം വളയിളകീടുമെന്റെ കയ്യോ,
നിൎല്ലജ്ജം കളഭമണിഞ്ഞുസദ്യയുണ്ടു! (൩)

ജയസേന, ജയസേന.

൨. കൃതാസ്ത്രർ=ആയുധവിദ്യ ശീലിച്ചവർ.

൩. പീനാംസം=ചുമൽ തടിച്ചത.

ഭടൻ:— [പ്രവേശിച്ച്] മഹാരാജാവു ജയിച്ചാലും!
ജയിച്ചാലും!

രാജാ: — മഹാരാജാവെന്നു പറയേണ്ടാ; എന്റെ
ക്ഷത്രിയത്വം നിരസിക്കപ്പെട്ടുപോയി. യുദ്ധ
ത്തെപ്പററി വിസ്തരിച്ചു പറയുക.

ഭടൻ:— മഹാരാജാവേ, അപ്രിയങ്ങൾ വിസ്തരിക്കു
ത്തക്കവയല്ല. ഇതാണ് ചുരുക്കം:

നിറഞ്ഞ തേരിൻപൊടിയാലൊരേതര
നിറത്തിലാം മാട്ടുകൾതൻവപുസ്സിൽ
ചമ്മട്ടിയേററീടിന പാടിൽമാത്രം
നാനാനിറം വേറതിരിഞ്ഞു കാണ്മൂ! (൮)

രാജ:— എന്നാൽ,

വിൽ തന്നീടുക;മമ തേരുമാശു കൂട്ടാം:
കൂറുള്ളോർ പിറകെ വരട്ടെ വേണമെങ്കിൽ;
പൈക്കൾക്കായ്പ്പൊരുമൊരു വേല പാഴിലാകാ:
ചത്താലും പുകൾ; വിട്ടുവിക്കിൽ നല്ല ധർമ്മം.
(൯)

ഭടൻ:— കല്പനപോലെ. [പോയി]

രാജാ:— അല്ലാ, എന്തായിരിക്കാം ദുര്യോധനന് എ
ന്റെ പേരിൽ വൈരം? ഓ, യാഗത്തിന്നു
ചെന്നില്ലെന്ന്. എങ്ങിനെ ചെല്ലും? കീച
കന്മാരുടെ മരണം നിമിത്തം ഞങ്ങൾ വ്യസ

നത്തിലകപ്പെട്ടിരിക്കുന്നു. അല്ലെങ്കിൽ അ
പ്രത്യക്ഷമായിട്ടെങ്കിലും പാണ്ഡവന്മാരുടെ
സ്നേഹിതനാണെന്നുള്ളതായിരിക്കാം. ഏതായാ
ലും, പൊരുത്തുകതന്നെ വേണം. ഹസ്തിനപുര
ത്തിൽ താമസിച്ചിരുന്നതുകൊണ്ടു, ദുര്യോധന
ന്റെ സ്ഥിതി സന്ന്യാസിക്കറിവുണ്ടാവും.
അഥവാ,

ദുര്യോധനന്റെ ദ്വേഷത്തെ-
യിദ്ദേഹമുരചെയ്യിടാം;
ആവശ്യമുള്ളോന്‍ ചോദിച്ചു-
നോക്കമല്ലോ നിരന്തരം. (൩)

ആരവിടെ?

ഭടൻ:— [പ്രവേശിച്ച്] മഹാരാജാവു ജയിച്ചാലും!

രാജാ:— സന്ന്യാസിയെ വിളിച്ചുകൊണ്ടു വാ.

ഭടൻ:— കല്പനപോലെ (പോയി)

(അനന്തരം സന്ന്യാസി പ്രവേശിക്കുന്നു.)

സന്ന്യാസി:— [എല്ലാടവും നോക്കിയിട്ട്] എയ്, ഇ
തെന്താണ്?

രഥൌഘം തെയ്യാറായീ; തുരഗവരർ സ-
ന്നദ്ധരാ;ണിയി-
ച്ചിട്ടുന്നു മാതംഗേന്ദ്രരെ;യരമുറ-
ക്കീ ഭടജനം;

൧. മാതംഗേന്ദ്രർ=വലിയ കൊമ്പനാനകൾ.

ഒരുക്കം കണ്ടിട്ടെൻമനസി പതിവി-
ല്ലാത്ത ഭയമൊ-
ന്നി;തെന്നെച്ചൊല്ലീട്ടല്ല, ചലമതി ഞാ-
ന,ക്ഷമരവർ. (൧)

[അടുത്തുചെന്നിട്ട്] ജയിച്ചാലും, ഭവാൻ ജയി
ച്ചാലും.

രാജാ:— ഭഗവാനേ, വിരാടൻ അഭിവാദനം ചെ
യ്യുന്നു.

സന്ന്യാസി:— നല്ലതു വരട്ടെ!

രാജാ:— ഞാൻ അനുഗൃഹീതനായി. ഇതാ, പീഠം.
ഇരിക്കൂ.

സന്ന്യാസി:— (ഇരുന്നിട്ട) അല്ലായോ രാജാവേ,
യുദ്ധോദ്യമമിതെന്തിനു?
രാജ്യശ്രീവർദ്ധനത്തിനോ?
ഗർവ്വിഷ്ഠക്കഴൽ ചേർപ്പാനോ?
ദീനസംരക്ഷണത്തിനോ? (൨)

രാജാ:— ഭഗവാനേ, ഗോഗ്രഹണത്താൽ എന്നെ
അപമാനിച്ചുകളഞ്ഞു.

സന്ന്യാസി:— ആര്?

രാജാ:— ധാർത്തരാഷ്ട്രന്മാർ

സന്ന്യാസി:— ധാർത്തരാഷ്ട്രന്മാരോ? (ആത്മഗതം)
ഹാ, കഷ്ടം!

---

൧. അചലമതി=മനസ്സിനു കുലുക്കമില്ലാത്തവൻ.

ഏകോദകത്വം ഭുവനേ മനസ്വി-
മനസ്സിനാകമ്പമിയററിടുന്നു:
വൈരപ്രിയന്മാരവർ തെററ ചെയ്കെ-
ന്തോന്നുന്ന തെററിയ്യിവർ ചെയ്യു പോലെ.

(൩)

രാജാ:— ഭഗവാനേ, എന്താണിപ്പോൾ വിചാരിയ്ക്കു ന്നത്?

സന്യാസി:— ഒന്നുമില്ല. അവരെപ്പററി ദുഃഖിയ്ക്കു യാണ്.

രാജാ:— ഇനിമേൽ അനങ്ങുകയില്ല. ശക്തനാണെ ങ്കിലും യുധിഷ്ഠിരൻ ക്ഷമിയ്ക്കുമെന്നു വെച്ചിട്ട്, ഞാൻ ക്ഷമിയ്ക്കുന്നതല്ല.

സന്യാസി:— ശരിതന്നെ. (ആത്മഗതം)

ഇപ്പോൾ, പര്‍ണ്ണാസ്തീര്‍ണ്ണഭൂവിൽക്കിടപ്പും,
രാജ്യഭ്രംശം, കൃഷ്ണയെത്തീണ്ടൽതാനും,
വേഷം മാറിപ്പാർപ്പുമെല്ലാം പ്രശസ്യം!
മൽക്ഷാന്തത്വം ജ്ഞാതമായ്വന്നുവല്ലോ. ൧൦

ഭടൻ:— [പ്രവേശിച്ച്] മഹാരാജാവു ജയിച്ചാലും!

രാജാ:— പിന്നെ ദുര്യോധനൻ എന്തു പ്രവർത്തിയ്ക്കുന്നു

൯. ഏകോദകത്വം=ജ്ഞാതിത്വം. [ഒന്നിച്ചു ബലിയിടേ ണ്ടതക്ക വാച്ച്. ഇയ്യിവർ=ഞങ്ങൾ.

൧൦. പര്‍ണ്ണാസ്തീര്‍ണ്ണഭൂവിൽ=ഇലകൾ വിരിച്ച നിലത്ത്. പ്രശസ്യം=ശ്ലാഘ്യമായിത്തീർന്നു. മൽക്ഷാന്തത്വം=എന്റെ ക്ഷമ. ജ്ഞാതം=അറിയപ്പെട്ടത്.

ഭടൻ:– ദുര്യോധനൻ മാത്രമല്ലാ, ഭൂമിയിലെ രാജാ
 ക്കന്മാരൊക്കെ എത്തിയിട്ടുണ്ട്:

ദ്രോണൻ, ജയദ്രഥ,നമത്ത്യനദീതനൂജൻ
ശല്യൻ, കൃപൻ, ശകുനി, വിശ്രുതനംഗരാജൻ-
തേരോട്ടിയാടയുലയും കൊടികൊണ്ടു തന്നെ
തോററമ്പി ഞങ്ങളുവർതൻ കണയാലെയല്ല. (൫൧)

രാജാ:— [എഴുന്നേററു തൊഴുതുംകൊണ്ട്] തത്രഭവാൻ
 ഭീഷ്മരും വന്നിട്ടുണ്ടോ?

സന്ന്യാസി:– (ആത്മഗതം) കൊള്ളാം. ആക്രമിക്ക
 പ്പെട്ടിട്ടും ഇദ്ദേഹം മര്യാദ വിട്ടില്ല. എയ്,

എഴുന്നള്ളിയതെന്തിന്നോ
കുരുക്കളുടെ സൽഗുരു?
കരാർ കടന്നിതെന്നെന്നെ
സ്മരിപ്പിപ്പതിനായ് വരാം! (൫൨)

രാജാ:— ആരവിടെ?

ഭടൻ:— (പ്രവേശിച്ച്) മഹാരാജാവു ജയിച്ചാലും!

രാജാ:— സൂതനെ വിളിച്ചു കൊണ്ടു വാ.

ഭടൻ:— കല്പനപോലെ (പോയി).

സൂതൻ:— (പ്രവേശിച്ച്) തിരുമേനി ജയിച്ചാലും!

രാജാ:—

കൊണ്ടുവാ തേരുടൻ; വന്നി–
ട്ടുണ്ടു മാന്യൻ രണാതിഥി;

---

൫൨. സ്മരിപ്പിപ്പതിന്=ഓർമ്മിപ്പിക്കുവാൻ.

൫൩. രണാതിഥി=യുദ്ധംകൊണ്ടു സൽക്കരിക്കേണ്ടുന്ന വിരുന്നുകാരൻ

ഭീഷ്മക്കമ്പുകളാൽത്തോഷ-
മേല്പിപ്പനജയൈഷി ഞാൻ. (൧൩)

സൂതൻ:— കല്പനപോലെ. തിരുമേനി,
അരിസൈന്യഭേദനത്തിൽ-
പ്പരിചിതമാകും ഭവാന്റെ തേരില്ലേ;
അതു കൊണ്ടുപോയിട്ടുത്തര-
നടരിൽത്തേർവിദ്യ കാണിപ്പാൻ. (൧൪)

രാജാ:— ഉണ്ണി പോയ്ക്കഴിഞ്ഞുവോ?

സന്ന്യാസി:— രാജാവേ, അയയ്ക്കരുത്, ഉണ്ണിയെ അയയ്ക്കരുത്.
ഓക്കാ ദോഷങ്ങളങ്ങൾ; ബാല്യദശയാൽ
പോർവാശിയുള്ളോനുമാ-
ണേററാൽപ്പിന്നെയൊരാഹവാനലനെരി-
ച്ചീടാതിരിക്കാ ധ്രുവം;
ഗാന്ധാരീസുതരോ മടിക്കുകയുമി-
ല്ലെന്തും പ്രവർത്തിക്കുവാൻ;
പോരിൻകേടുകളാദരക്കുറവു കൊ-
ണ്ടല്ലിങ്ങു ചൊല്ലുന്നു ഞാൻ. (൧൫)

രാജാ:— എന്നാൽ മറെറാരു തേർ വേഗത്തിൽ തെയ്യാറാക്കൂ.

സൂതൻ:— കല്പന പോലെ.

---

അജയൈഷി=ജയേച്ഛയില്ലാത്തവൻ.

൧൪. അരിസൈന്യഭേദനം=പററലർപ്പട പിളക്കൽ.

൧൫. ആഹവാനലൻ=യുദ്ധമാകുന്ന അഗ്നി.

രാജാ:— അല്ലെങ്കിൽ വരിക.

സൂതൻ:— തിരുമേനി, ഇതാ അടിയൻ.

രാജാ:—

നീ താനിപ്പോൾ കുമാരന്റെ
തേർ തെളിയ്ക്കാഞ്ഞതെന്തുവാൻ?
വിട തന്നോ നിനക്കായാൾ
നൃപർതൻ സൂതനല്ലി നീ? (൧൯)

സൂതൻ:— തിരുമേനി പ്രസാദിയ്ക്കണം. അടിയൻ സൂതന്റെ മുറയ്ക്കു തേരും പൂട്ടിക്കൊണ്ടു ചെന്നു. കുമാരനാകട്ടേ,

കളിയാക്കുന്നതിന്നോ, കെ-
ല്പതിന്നുണ്ടെന്ന മൂലമോ,
എന്നെത്തള്ളിത്തേർ തെളിപ്പാൻ
ബൃഹന്നളയെയാക്കിനാൻ. (൨൦)

രാജാ:— ബൃഹന്നളയോ?

സന്ന്യാസി:— രാജാവേ മതിമതി, പരിഭ്രമം.

ചക്രങ്ങൾകൊണ്ടു പൊടിമാരി പൊഴിച്ചിടുന്ന
തേരാണ്ടു നമ്മുടെ ബൃഹന്നളപോയിയെങ്കിൽ,
തേർ തന്നെ, നേമിയൊലികൊണ്ടുതടുത്തു, ബാണം
കൂടാതെയും ദ്രുതമമിത്രരെ വെന്നുകൊള്ളും. (൨൧)

രാജാ:— ആട്ടെ, ക്ഷണത്തിൽ മറ്റൊരു തേർ തെയ്യാറാക്കുക.

---

൨൧. നേമി=ചക്രത്തിന്റെ ചുറ്റ് അമിത്രരെ=വൈരികളെ.

സൂതൻ:— കല്പന പോലെ [പോയി]

ഭടൻ:— (പ്രവേശിച്ച്) കൊച്ചുതമ്പുരാൻെറ തേർ അപജയപ്പെട്ടുപോയി.

രാജാ:— അപജയപ്പെട്ടുപോയോ?

സന്ന്യാസി:— എങ്ങിനെ അപജയപ്പെട്ടു?

ഭടൻ:— മഹാരാജാവു കേട്ടാലും:

യുദ്ധജ്ഞർ മാററാർ പലരൊ-
ത്തശ്വമാൎഗ്ഗം തടുക്കയാൽ
തോററ കാട്ടിലൊളിച്ചീടാൻ
ചുടലയ്ക്കായ്ത്തിരിച്ചു തേർ. (൧൯)

സന്ന്യാസി:— [ആത്മഗതം] ഓ, അവിടെയാണല്ലോ ഗാണ്ഡീവം. [പ്രകാശം] രാജാവേ,

നിമിത്തമൊന്നുദിച്ചു, തേർ
ചുടലയ്ക്കായ്ത്തിരിച്ചതിൽ;
നൂററപേർ നിവസിച്ചീടു-
മിടം ചുടലയായ് വരും! (൨൦)

രാജാ:— ഭഗവാനേ, അനവസരത്തിലെ ഫലിതം അരിശമാണുണ്ടാക്കുക.

സന്ന്യാസി:— അരിശം തോന്നേണ്ട. ഒരിക്കലും ഞാൻ വ്യാജം പറയുകയുണ്ടായിട്ടില്ല.

രാജാ:— അതു ശരിതന്നെ. (ഭടനോട്) പോ, വീണ്ടും വൎത്തമാനമറിയുക.

ഭടൻ:— കല്പന പോലെ [പോയി]

രാജാ:—

പെട്ടെന്നീശ്ശബ്ദമെന്തൂഴി-
യൊട്ടുക്കിളകിടും വിധം,
ആററിൻനീർക്കുത്തുപോലാർത്തു
വന്നെത്തീടുന്നു വക്രമായ്? (൨൧)

ശബ്ദം എന്താണെന്നറിയുക.

ഭടൻ:— [പ്രവേശിച്ച്] മഹാരാജാവു ജയിച്ചാലും! ചുടുകാട്ടിൽനിന്ന്, അല്പംനേരം കുതിരകളെ വിശ്രമിപ്പിച്ച കുമാരൻ—

സന്ന്യാസി:— ഇവൻ എന്നെ അസത്യവാദിയാക്കുകയില്ല.

ഭടൻ:—

അമ്പേറെസ്സമ്പതിപ്പിച്ചസിതകരിളിൽ-
ച്ചെന്നിറം കേററിനാർ; നൂ-
റമ്പേററീടാതെ കാണ്മീലൊരു കുതിരയെയോ,
ഹന്ത! പോരാളിയെയോ;
അമ്പാല,മ്പേററിട്ടും തേരുകൾ ചെറുതുമന-
ങ്ങാതെയായ്, മാർഗ്ഗമൊട്ടു-
ക്കമ്പാലേമൂടി;—യമ്പിൻ കൊടുനദിയായൊഴു-
ക്കുന്നു കോദണ്ഡദണ്ഡം. (൨൨)

സന്ന്യാസി:— [ആത്മഗതം]

---

൨൨. സമ്പതിപ്പിച്ച്=എയ്തു വീഴ്ത്തി.

അക്ഷയ്യതൂണിതൂപമിതു;-ന്നിതൊന്നി-
നായല്ലയോ, ഖാണ്ഡവകാനനത്തിൽ,
വൃത്രാരി പേമാരികളെത്ര പെയ്തി-
തത്രയ്ക്കു താനമ്പുകളെയ്തുവിട്ടു! (൨൩)

രാജാ:— ശത്രുക്കളുടെ സ്ഥിതി ഇപ്പോഴെന്താണ്?

ഭടൻ:— അത് അടിയന്നു കാണാൻ കഴിഞ്ഞില്ല വർത്തമാനക്കാർ പറയുന്നു:

ദ്രോണർ വില്ലിനുടെ വൻമുഴക്കമതിതെന്ന-
റിഞ്ഞുടൻ മടങ്ങിനാൻ;
ബാണമക്കൊടിയിലേററു കണ്ടു മതിയെന്നു
ഭീഷ്മർ പൊരുതാതെയായ്;
ക്ഷീണനായ് കണകളേററ കർണ്ണനുടനെന്തി-
ത്തെന്നിതരഭൂപരും;
പ്രാണഭീതി വിലവെപ്പതില്ലിഹ കുമാര-
നാകുമഭിമന്യു താൻ. (൨൪)

സന്ന്യാസി:— അഭിമന്യു വന്നിട്ടുണ്ടോ? അല്ലയോ രാജാവേ,

സൌഭദ്രനിരുകുലത്തിൻ
തേജസ്സാമഗ്രി പൊരുവതുണ്ടെങ്കിൽ,
സൂതനെ വേറെയയയ്ക്കണ-
മിങ്ങെല്ലതാകാ ബൃഹന്നളയാൽ. (൨൫)

---

൨൩. അക്ഷയ്യതൂണിതൂപം=അമ്പൊടുങ്ങാത്ത ആവനാഴികളുള്ളവൻ എന്ന നില.

രാജാ:— അങ്ങിനെ പറയേണ്ട.

ഭീഷ്മൻരാമശരാവഭിന്നകവചൻ,
മന്ത്രായുധൻ ദ്രോണര-
ക്കൎണ്ണൻ, സൈന്ധവരാജനെന്നിവരെയും,
മററൂഴിപന്മാരെയും
തോല്പിച്ചിട്ടഭിമന്യുവെ,പ്പിതൃഭയാൽ
ധർഷിച്ചിടാതാകുമോ?
സഖ്യം കൊൾകിലതും സുഹൃത്ത്വസദൃശ-
പ്രായത്തിനൊത്തുള്ളതാം. (൨൰)

ഭടൻ:— കൊച്ചുതമ്പുരാന്റെ രഥമാകട്ടേ,
നിൎത്തീടുകിൽത്തിരിയു; മോട്ടമയച്ചുവിട്ടാൽ;
ചെന്നാക്രമിച്ചിടുവതില്ലിടർ ചേൎപ്പതില്ല;
ചാരേ കിടന്നുതിരിയുന്ന രഥം പയററൽ
കാട്ടിക്കൊടുത്തിടുകയാണവനെന്നു തോന്നും.
(൨൧)

രാജാ:— പോയ്ക്കൊൾക, വീണ്ടും വിവരമറിയു.

ഭടൻ:— മഹാരാജാവിന്റെ കല്പനപോലെ. [പോയി, പ്രവേശിച്ചിട്ട്] മഹാരാജാവു ജയിച്ചാലും! വിരാടേശ്വരൻ ജയിച്ചാലും! അടിയൻ സന്തോഷവൎത്തമാനം തിരുമനസ്സുണൎത്തിക്കാം: ഗോഗ്രഹണത്തിൽ തോററു ധാൎത്തരാഷ്ട്രന്മാർ ഒഴിച്ചുപോയി.

---

൨൰. രാമ.....വചൻ=ഭാൎഗ്ഗവരാമന്റെ അമ്പററിട്ടുകൂടി പൊട്ടാത്തചട്ടയുള്ളവൻ. പിതൃഭയാൽ=അൎജ്ജുനനെ ഓൎത്തു ഭയപ്പെട്ടിട്ട്. ധർഷിക്കുക=അതിക്രമിക്കുക.

സന്ന്യാസി:— ഭവാൻ ഭാഗ്യശാലി തന്നെ.

രാജാ:— അല്ലല്ലാ, ഇവിടുത്തെ ഭാഗ്യമാണിത്. പിന്നെ ഉണ്ണി എവിടെ?

ഭടൻ:— വിക്രമം കാട്ടിയ പടയാളികളുടെ വിവരം എഴുതിച്ചുവെക്കുകയാണ് കൊച്ചുതമ്പുരാൻ.

രാജാ:— കൊള്ളാം. ഉണ്ണിയുടെ പ്രവൃത്തി ശ്ലാഘനീയം തന്നെ.

പുകഴ്ത്തിടേണ്ടും തൊഴിലാൽ
പരിക്കേററുള്ള യോധനിൽ
കാലേ ചെയ്യുന്ന സൽക്കാരം
ചാലേ പോക്കുന്നു നോവിനെ. (വൃ)

ബൃഹന്നളയെവിടെ?

ഭടൻ:— സന്തോഷവർത്തമാനം അറിയിപ്പാൻ അകത്തേക്കു പോയി.

രാജാ:— ബൃഹന്നളയെ വിളിക്കു.

ഭടൻ:— കല്പനപോലെ. [പോയി]

[പിന്നെ ബൃഹന്നള പ്രവേശിക്കുന്നു]

ബൃഹന്നള:— [തന്നെത്താൻ നോക്കി വിചാരത്തോടുകൂടി]

ഗാണ്ഡീവം കുലയേററവാൻ കുറെയിട-
ക്കുണ്ടായ് പിണക്കം; ശര-

---

വൃ. യോധൻ=പടയാളി. നോവിനെ=ആയുധമേററിട്ടുള്ള വേദനയെ.

വ്യാപാരങ്ങളിൽ വേണ്ടപോലെ മുറുകി-
ച്ചേരാതെയായ് മുഷ്ടി മേ;
കൈത്തണ്ടയ്ക്കു പടുത്വമില്ലൊ.-തുവെടു-
പ്പൊക്കാതെയായ് നില്പിനും;
പിമ്പോമ്മിച്ചു വിട്ടത്തിനേൻ പരിചയാൽ
സ്ത്രീത്വത്തിൽനിന്നെന്നെ ഞാൻ. (൨൮)

ഞാനാകട്ടെ,
ഈ വേഷമോടൃഴിപർത്തൻ നടുക്കിൽ
നാണിച്ചുകൊണ്ടേ നെടുവിൽ വലിച്ചേൻ;
എന്നാലുമമ്പിൻമഴ പെയ്യുതിങ്ങു;
കുതിന്നമർന്നൂ പൊടിയും ക്ഷണത്താൽ. (൩൦)

ഹാ,
മന്നൻെറ ഗോനിരയെ വീണ്ടു ജയം ലഭിച്ചു-
വെന്നാലുമെൻകരളിനില്ല ജയപ്രഹർഷം:
ദുശ്ശാസനാഖ്യനെയടർത്തലയിൽപ്പിടിച്ചു-
കെട്ടാതെയല്ലി,യിഹ മാത്സ്യപുരത്തിലെത്തി!
(൩൧)

ഉത്തരയുടെ സമ്മാനമായ ആഭരണവും അണിഞ്ഞു, രാജാവിനെക്കാണ്മാൻ എനിയ്ക്കു ലജ്ജ തോന്നുന്നു. അതിനാൽ വിരാടപത്നിയെ കാണുകതന്നെ. (ചുററി നടന്നു നോക്കീയിട്ടു) അല്ലാ, ഇതാ ആയുധിഷ്ഠിരൻ,

---

൨൮. ശരവ്യാപാരം=അസ്ത്രപ്രയോഗം
മുഷ്ടി=കൈപ്പിടി.

൩൧. ജയപ്രഹർഷം= ജയിച്ചതുകൊണ്ടുള്ള സന്തോഷം.

സയൌവനൻ ശ്രേഷ്ഠതപോവനപ്രിയൻ,
നരേശ്വരൻ ബ്രാഹ്മണവൃത്തി പൂണ്ടവൻ,
വിരാജ്യനായാലുമതിശ്രീയോജ്ജ്വലൻ,
ത്രിദണ്ഡമാർന്നുമദണ്ഡധാരകൻ. (൩൨)
(അടുത്തു ചെന്നു്) ഭഗവാനേ, ഞാൻ അഭിവാദ്യംചെയ്യുന്നു.

സന്ന്യാസി:— നല്ലതു വരട്ടെ!

ബൃഹന്നള:— സ്വാമി ജയിച്ചാലും!

രാജാ:—

ത്രപം വൃഥാ; ജാതിവൃഥാ; മഹാങ്കലും
കർമ്മം വിളങ്ങുന്നിതു താണവങ്കലും:
മുൻ മോശമായ് തള്ളിയിരുന്ന മെയ്യിതി—
മെയ് തന്നെ വീണ്ടും ബഹുമാനപാത്രമായ്!
(൩൩)

ബൃഹന്നളേ, ക്ഷീണിച്ചിരിക്കുന്ന ഭവതിയെ ഞാൻ വീണ്ടും ക്ഷീണിപ്പിക്കയാണു്: യുദ്ധവർത്തമാനം വിസ്തരിച്ചു പറയുക.

ബൃഹന്നള:— മഹാരാജാവു കേട്ടാലും!

ഭടൻ:— (പ്രവേശിച്ച്) മഹാരാജാവു സർവ്വോൽക്കർഷേണ വർത്തിച്ചാലും!

---

൩൨. വിരാജ്യൻ=രാജ്യം പോയവൻ. അദണ്ഡധാരകൻ=ദണ്ഡം [ദണ്ഡനീതി] നടത്താത്തവൻ.

൩൩. കർമ്മം വിളങ്ങുന്നിതു=കർമ്മം നന്നായാൽ, ഇരുകൂട്ടരും ഒരുപോലെ ബഹുമാനനീയരായിത്തീരുന്നു. മെയ്യിതു്=ബൃഹന്നളയുടെ നപുംസകരൂപം.

രാജാ:—

നാൻഹർഷം പുത്തനായ്ക്കാണ്മൂ;

ചൊൽകെ,ന്താശ്ചര്യകാരണം?

ഭടൻ:— അവിശ്വാസ്യം പ്രിയം വന്നു:

പിടിയിൽപ്പെട്ടു ഫാൽഗുനി; (൩൪)

ബൃഹന്നള:— പിടിയിൽപ്പെട്ടു എന്നോ? (ആത്മഗതം)

പടയിതിനുടെ കെല്പളന്നുപാർത്തേ-

ന,ടരതിൽ ഞാനവനേയുമിന്നു കണ്ടേൻ;

ഒരുവനവനു തുല്യനില്ലിതാരായ്

വരുമിഹ, കീചകർ ചത്തുപോയിരില്ലേ?

(൩൫)



സന്ന്യാസി:— ബൃഹന്നളേ, ഇതെന്താണ്?

ബൃഹന്നള:— ഭഗവാനേ,

കാണ്മീലവനെ വെൽവോനെ

ഞാനു;-വൻ ബലി, ശിക്ഷിതൻ;

താതർതൻഭാഗ്യദോഷത്താൽ

പററിയേയ്ക്കാം പരാജയം. (൩൬)

രാജ :— എങ്ങിനെയാണിപ്പോൾ പിടിച്ചത്?

ഭടൻ:—

തേരിൽച്ചെന്നേറി നിശ്ശങ്കം

കൈകളെക്കൊണ്ടിറക്കിനാൻ

രാജാ:— ആര്?

---

൩൪. ഫാൽഗുനി=അഭിമന്യു.

൩൬. ബലി=ബലവാൻ

ഭടൻ:

തിരുമേനി മടപ്പള്ളി-
പ്പണിക്കു നിയമിച്ചവൻ. (൩൧)

ബൃഹന്നള:— (സ്വഗതം) എന്നാൽ, ഭീമജ്യേഷ്ഠൻ ആലിംഗനം ചെയ്യുമെന്നു; പിടിക്കയല്ല.

അകലെക്കണ്ടു സന്തോഷി-
ക്കുകയേ ചെയ്യുമുള്ളു ഞാൻ;
ആസ്വാദിച്ചു സ്വതസ്നേഹം
വെളിവായ്ച്ചെയ്യുമഗ്രജൻ! (൩൨)

രാജാ:— എന്നാൽ, അഭിമന്യുവിനെ സൽക്കരിച്ച് അകത്തേക്കു കൊണ്ടുവരട്ടെ.

സന്യാസി:— രാജാവേ, വൃഷ്ണികളുടേയും പാണ്ഡവന്മാരുടേയും കുട്ടിയായ അഭിമന്യുവിനെ സൽക്കരിച്ചാൽ, പേടിച്ചിട്ടാണെന്നു് ആളുകൾ കരുതും. അതിനാൽ ഇവനെ അനാദരിക്കയാണ് വേണ്ടതു്.

രാജാ:— യാദവീപുത്രനെ അനാദരിച്ചുകൂടാ. എന്തെന്നാൽ,

പാർത്ഥൻതൻ മകനാണിവൻ; ഖത, വയ-
സ്സെന്നുണ്ണിയോടൊപ്പമാം;
പാഞ്ചാലന്നിഹ ചാർച്ചയുണ്ടു,തു വഴി-
ക്കെൻപുത്രിതൻപുത്രനാം;

---

൩൧. മടപ്പള്ളിപ്പണി=അടുക്കളപ്പണി.

ജാമാതൃത്വവുമാമട്ടത്തു; മകളു-
ണ്ടെല്ലാ നമുക്കച്ഛനാ-
ണാവും പോലതിഥിത്വമൂലവുമിവൻ;
കൌന്തേയരെൻക്കുറവുകാർ. (൩൯)

സന്ന്യാസി:— ശരിതന്നെ; പറയുകയും പരിഗ്രഹി
ക്കുകയും ആവശ്യമാണ്.

രാജാ:— ആരാണ് അവനെ അകത്തേക്കു കൊണ്ടു
വരുവാൻ?

സന്ന്യാസി:— ബൃഹന്നള കൊണ്ടുവരട്ടെ.

രാജ :— ബൃഹന്നളേ, അഭിമന്യുവിനെ അകത്തെ
ക്കു കൊണ്ടുവരിക.

ബൃഹന്നള:— മഹാരാജാവിൻെറ കല്പനപോലെ.
[ആത്മഗതം] ഏറെ നാളായി കൊതിച്ചുവരു
ന്ന കല്പനയാണ് ഈ കിട്ടിയത്. [പോയി]

സന്ന്യാസി:— [ആത്മഗതം]

ചെന്നേകാന്തേ കണ്ടുകൊള്ളട്ടെ! കണ്ടാ-
പ്പുത്രൻതന്നെപ്പുണ്ടുകൊള്ളട്ടെ ഗാഢം!
സൈ്വരം കണ്ണീരാണ്ടുകൊള്ളട്ടെ മോദാൽ!
ഇസ്സങ്കോചം നാണമെന്നു നിലായാൽ.

(൪൦)

രാജാ:— ഇവിടുന്നു നോക്കൂ, കുമാരൻ ചെയ്തത്:

---

൩൯. അച്ഛൻ=പൂജനീയൻ

൪൦. ഏകാന്തേ=വിജനത്തിൽ.

മന്നോർകൾ ഭീഷ്മാദികൾ തോറെറാഴിച്ചു്
വന്നോററ സൌഭദ്രനെയോ പിടിച്ചു്
ഇന്നുത്തരൻ മന്നിടമൊക്കെവെന്നി-
തെന്നായ് ചുരുക്കത്തിലിതിന്റെ സാരം!

(൪൧)

(പിന്നെ ഭീമസേനൻ പ്രവേശിക്കുന്നു)

ഭീമസേനൻ:—

പണ്ടരക്കുപുരകൊള്ളിവെച്ചു പൊഴുതെ-
ന്റെ കൈകളിലെടുത്തു താൻ
കൊണ്ടുപോന്നു, സഹജാതരെന്റെ ജനയി-
ത്രിയെന്നിവരെയൊക്കയും;
ഇന്നു ബാലനഭിമന്യുഃവകനെ രഥത്തിൽ-
നിന്നിവനിറക്കിയി-
ട്ടന്നു ചെയ്യതിനു തുല്യമാം ശ്രമമിതെന്നു
തോന്നിടുവതുണ്ടു മേ! (൪൨)

കുമാരൻ ഇതിലെ ഇതിലെ.

(പിന്നെ അഭിമന്യുവും ബൃഹന്നളയും പ്രവേശിക്കുന്നു)

അഭിമന്യു:— ഹേ, ഇതാരാണ്-

പരപ്പേറും മാറും, ചെറിയ വയറും,
ചീർത്ത തുടയും,
സ്ഥിരോന്നമ്രം തോളും കൃശതരമര-
ക്കെട്ടുമുടയോൻ?

---

൪൧. സൌഭദ്രൻ=അഭിമന്യു.

൪൨. സഹജാതർ=സഹോദരർ. ജനയിത്രി=അമ്മ.

വെറുംകൈകൊണ്ടേതസ്സുദ്ധമിവനെ-
ത്തിച്ചിതഹ മാം;
കരുത്തേറെച്ചേന്നിടിലുമിവനമ-
ത്തീലുടലിൽ മേ. (൪൭)

ബൃഹന്നള:— കുമാരൻ ഇതിലെ ഇതിലെ.

അഭിമന്യു:— ഏയ്! ഇതാരാണ് മറെറാരാൾ-
ഇണക്കമിയലാത്ത പെൺകുലവിഭൂ-
ഷ മെയ്യിലാകയാൽ
പിടിയ്ക്കുടയ കോപ്പണിഞ്ഞൊരു കരീ-
ന്ദ്രനെപ്പോലെയായ്,
ഉടൽപ്പൊരിച്ചു താനതാകിലുമുയ-
ർച്ച തേജസ്സിലാ-
ന്നു, മാവടിവെടുത്ത ധൂർജ്ജടി കണ-
ക്കു ശോഭിപ്പവൻ? (൪൮)

ബൃഹന്നള:— [സ്വഗതം] ഇവനെ ഇവിടെ കൊണ്ടു വന്ന ജ്യേഷ്ഠൻ എന്താണീച്ചെയ്യുതു്?

മുൻപോരിലേ വിജിതനെന്നപകീർത്തി ചേർത്തു;
മാഴ്കം സുഭദ്ര ദയിതാത്മജവിപ്രയോഗാൽ;
തോറെറന്നുവെച്ചു ഭഗവാനിവനിൽക്കയക്കും;
വാക്കെന്തിനേറെയഹ, ബാഹുബലം കെടുത്തു!
(൪൯)

ഭീമസേനൻ:— അർജ്ജുന—

ബൃഹന്നള:— അതേ, അർജ്ജുനന്റെ മകനാണിവൻ.

൪൮. പെൺകുലവിഭൂഷ=സ്ത്രീകൾക്കു ചേന്ന ആഭരണം.

ഭീമസേനൻ:— അതെ. [സ്വഗതം]

ഏവം ഞാനിവനെപ്പിടിച്ചതിലെഴും
കേടൊക്കെയോക്കാഞ്ഞയി-
ല്ലേ;-വൻ ശത്രുകരത്തിലായ മകനെ-
ക്കണ്ടിട്ടു കൺ ചിമ്മിടും?
ആവുന്നോളമപത്യവത്സലതയാ
വീക്ഷിച്ചു കൊള്ളട്ടെ, മാൽ
താവും ദ്രൌപദിയെന്നുനണ്ണിയിവനെ-
ക്കൊണ്ടിങ്ങു പോന്നീടിനേൻ. (൪൩)

ബൃഹന്നള:— [സ്വഗതം] ജ്യേഷ്ഠ, സംസാരിച്ചുകേൾപ്പാൻ എനിക്കു വളരെ കൌതുകമുണ്ട്. ജ്യേഷ്ഠൻ ഇവനെ സംസാരിപ്പിക്കൂ.

ഭീമസേനൻ:— അങ്ങിനെതന്നെ ഹേ, അഭിമന്യു,

അഭിമന്യു:— അഭിമന്യു എന്നോ?

ഭീമസേനൻ:— ഇവൻ എന്നോടു ശുണ്ഠിയെടുക്കയാണ്. താൻതന്നെ സംസാരിപ്പിച്ചുകൊൾക.

ബൃഹന്നള:— ഹേ, അഭിമന്യു,

അഭിമന്യു:- എന്ത് എന്ത്? അഭിമന്യു എന്നോ? ഹാ,

പേരെടുത്തു വിളിക്കുന്നു
നീചരും ക്ഷത്രവംശ്യരെ!
ഇതോ നടപ്പിങ്ങു? പിടി-
ച്ചതിൽപ്പെട്ടുമവജ്ഞയോ? (൪൪)

൪൩. അപത്യവത്സലതയാ=സന്താനവാത്സല്യത്താൽ.
൪൪. അവജ്ഞ=അനാദരം.

ബൃഹന്നള:— അഭിമന്യൂ, നിന്റെ അമ്മയ്ക്കു സുഖമല്ലയോ?

അഭിമന്യു:— എന്തെന്നു? അമ്മയ്ക്കോ?

നീയാരുവാൻ യുധിഷ്ഠിര-
നരപതിയോ, ഭീമനോ, ധനഞ്ജയനോ,?
എന്നോടു പിതൃജനമട്ടിൽ
സ്ത്രീവൃത്താന്തം കടന്നു ചോദിപ്പാൻ? (൪വ്വ)

ബൃഹന്നള:— അഭിമന്യൂ, ദേവകീപുത്രനായ കൃഷ്ണനു സുഖമല്ലയോ?

അഭിമന്യു:— എന്ത്, അവിടത്തേയും പേർ മാത്രമോ? അതെ, അതെ, ഭവാന്റെ സ്നേഹിതനു സുഖംതന്നെ!

[രണ്ടാളും അന്യോന്യം നോക്കിച്ചിരിക്കുന്നു]

അഭിമന്യു:— എന്താണിപ്പോൾ എന്നെ പുച്ഛിച്ചു ചിരിക്കുന്നത്?

ബൃഹന്നള:— ഒന്നുമില്ല.

അച്ഛനർജ്ജുനന,മ്മാമൻ
ജനാർദ്ദനനി,തോർക്കുകിൽ,
തരുണൻ ശിക്ഷിതാസ്ത്രൻ നീ
പോരിൽത്തോററതു ചേരുമേ! (൪ൻ)

അഭിമന്യു:— പുലമ്പാതിരിക്കൂ.

---

൪ വ്വ. സ്ത്രീവൃത്താന്തം=സ്ത്രീകളുടെ വർത്തമാനം.

൪ ൻ. തരുണൻ=ചെറുപ്പക്കാരൻ.

പതിവില്ലൊരു സംഗതിയ്ക്കുമാത്മ-
സ്തുതി ചെയ്യുന്നതു ഞങ്ങൾതൻകുലത്തിൽ;
ഫതരിൽത്തടവും ശരങ്ങൾ നോക്കു!
ബത! കണ്ടെത്തുകയില്ല പേരു വേറേ. (൫൦)

ബൃഹന്നള:— [ആത്മഗതം] ശരിയാണ് ഉണ്ണി പറ
ഞ്ഞതത്.

രഥാശ്വമത്തേഭഭടോൽക്കരത്തി-
ലൊന്നില്ലിവൻതൻകണയേററിടാതെ;
പതിക്കെനിയ്ക്കും പെട്ടമായിരുന്നു
രഥത്തെ ഞാനിട്ടു തിരിച്ചിടായ്കിൽ! (൫൧)

[പ്രകാശം] വാക്കിൽ വമ്പ് ഇങ്ങിനെ! എ
ങ്ങിനെയാണ് ഒരു കാലാൾ പിടിച്ചുകളഞ്ഞത്?

അഭിമന്യു:—

അശസ്ത്രനായിട്ടാണൊരാ-
ത്യതിൽ ഞാൻ പിടിപെട്ടുപോയ്:
അസ്ത്രഹീനനെയാരെയ്യു,
മച്ഛൻപാൎത്ഥനെയോൎക്കുകിൽ? (൫൨)

ഭീമസേനൻ:— [ആത്മഗതം]

ധന്യൻ താനൎജ്ജുനൻ: നേരേ
കേട്ടല്ലോ ശ്ലാഘ്യമായിവൻ,

൫൦. ആത്മസ്തുതി=ആത്മപ്രശംസ. വേറെ=അഭിമന്യുവി
ൽനിന്നല്ലാതെ.

൫൨. അശസ്ത്രൻ=നിരായുധൻ [ആയുധത്തോടുകൂടാത്ത
വൻ]

യുദ്ധങ്ങളിൽ മകൻേറയു-
മച്ഛൻേറയും പരാക്രമം! (൩൩)

രാജാ:— അഭിമന്യുവിനെ വേഗം കൊണ്ടുവരു. വേഗം.

ബൃഹന്നള:— കുമാരൻ ഇതിലെ ഇതിലേ. ഇതാ, മഹാരാജാവ്. കുമാരൻ അടുത്തുചെല്ലുക.

അഭിമന്യു:— ഉം, ആരുടെ മഹാരാജാവ്?

ബൃഹന്നള:— ഒരുതരത്. ബ്രാഹ്മണനോടുകൂടി ഇരിക്കുന്നു.

അഭിമന്യു:— ബ്രാഹ്മണനോ? [അടുത്തുചെന്ന്] ഭഗവൻ, ഞാൻ അഭിവാദ്യംചെയ്യുന്നു.

സന്ന്യാസി:— വരൂ, വത്സ ഉണ്ണി,

ധൈര്യം, മിടുക്ക, വിനയം, സ്വജനാനുകമ്പ,
മാധുര്യ,മററ വിജയം, നെടുവില്ലിൽ വീര്യം,
ഈമട്ടൊരച്ഛനുടെ സൽഗുണമൊക്കെ നേടൂ,
മററുള്ള നാൽവരുടെ വേണ്ട ഗുണത്തെയും നീ. (൩൪)

അഭിമന്യു:— ഞാൻ അനുഗൃഹീതനായി.

രാജാ:— വരു, വത്സ, മകനേ! എന്താണെന്നെ അഭിവാദ്യംചെയ്യാത്തത്? (ആത്മഗതം) അഹോ, കുറമ്പനാണ് ഈ ക്ഷത്രിയക്കുട്ടി. ഞാൻ ഇവൻെറ ഗർവ്വു മാററാം. (പ്രകാശം) ആരാണിവനെ പിടിച്ചത്?

---

൩൪. സ്വജനാനുകമ്പ=കൂററുകാരിൽ ദയ.

**ഭീമസേനൻ:—** മഹാരാജാവേ, ഞാൻ.

**അഭിമന്യു:—** ഒരു നിരായുധൻ എന്നു പറയുക.

**ഭീമസേനൻ:—** ശാന്തം പാപം!

തോൾ തടിച്ചു മിനുത്തുള്ള
കൈകൾ താനെൻെറയായുധം;
പോരാട്ടമവകൊണ്ടേ ഞാൻ;
വില്ലെടുക്കുന്നു ദുർബ്ബലർ! (൫൫)

**അഭിമന്യു:—** ഓഹോ,

കൈത്തണ്ടോരക്ഷൌഹിണിയാ-
ക്കാൎത്തൻ വീൎയ്യമകൈതവം,
ആ മദ്ധ്യമപിതാവോ നീ-
യ്?-വിടെയ്ക്കോത്തതീമൊഴി! (൫൬)

**സന്ന്യാസി:—** ഉണ്ണി, ആരാണീ മദ്ധ്യമൻ?

**അഭിമന്യു:—** കേട്ടാലും! അല്ലെങ്കിൽ, ഞങ്ങൾ ബ്രാ ണരോട് ഉത്തരം പറയാറില്ല; മറ്റൊരാൾ ചോദിച്ചാൽ നന്ന്.

**രാജാ:—** ആവട്ടെ, ആവട്ടെ! ഉണ്ണി ഞാൻ ചോ ദിക്കാം. ആരാണീ മദ്ധ്യമൻ?

**അഭിമന്യു:—** കേട്ടുകൊൾക: യാതൊരാളാണോ;

പുരാ ജരാസന്ധനെ വൻകഴുത്തിൽ
കയ്യായ കാളക്കയറിട്ടു കെട്ടി,
അസാദ്ധ്യമാമപ്പണി ചെയ്തുതീൎത്തു
കൃഷ്ണന്നു വെയ്ക്കാഞ്ഞതതാപ്പുമാൻ തൻ. ൫൭

---

൫൬. അകൈതവം=കളവില്ലാത്തത്.

൫൭. അത്=ആ പണി. (ജരാസന്ധവധം)

രാജാ:—

അരിശം മമ നിന്റെ തള്ളലാലി-
ല്ലു;-രിശം നീ പുനരല്പതുത്സവം മേ!
നേടകൊള്ളക, നില്പതെന്തു നീയെ'-
ന്നരചെയ്യാലപരാധിയാകുമോ ഞാൻ? (൫൭)

അഭിമന്യു:— ഹ്യന്നെ അനുഗ്രഹിക്കണമെന്നുണ്ടെ
ങ്കിൽ,
പിടിച്ചതിന്നുചിതമ-
മാചാരം ചെയ്ക കാൽകളിൽ;
കൈകൊണ്ടാനീതനെബ്ഭീമൻ
കൈകൊണ്ടേ വീണ്ടുകൊണ്ടുപോം! (൫൮)

[അനന്തരം ഉത്തരൻ പ്രവേശിക്കുന്നു

ഉത്തരൻ:—

മിഥ്യാപരിശ്ലാഘ കടുപ്പമയ്യോ!
മിഥ്യാവചസ്സിൽ പ്രതിപത്തി വൃദ്ധന്മാർ
യുദ്ധത്തിനെപ്പററിയുരക്കെ, വാക്കാ-
ലൊത്തോതിടും ഞാൻ ഹൃദി ലജ്ജ കൊൾവു.
(൫൯)

[അടുത്തുചെന്നിട്ടു്] ഭഗവാനേ, ഞാൻ അഭിവാ
ദ്യം ചെയ്യുന്നു.

സന്ന്യാസി:— നല്ലതു വരട്ടെ!

ഉത്തരൻ:— അച്ഛ, ഞാൻ അഭിവാദ്യം ചെയ്യുന്നു.

രാജാ:— വരൂ, വത്സ കുമാര, ദീർഘായുസ്സായിരിക്കുക.

---

൫൮. ആനീതൻ=കൊണ്ടുവരപ്പെട്ടവൻ.

൫൯. മിഥ്യാപരിശ്ലാഘ=വാസ്തവവിരുദ്ധമായ ശ്ലാഘ.

ഉണ്ണി, വേല ചെയ്ത ഭടന്മാരെ പൂജിച്ചു കഴിഞ്ഞുവോ?

ഉത്തരൻ:— പൂജിച്ചുകഴിഞ്ഞു. ഏററവും പൂജിക്കേണ്ടവനെ പൂജിക്കുക.

രാജാ:— മകനേ, ആരെ?

ഉത്തരൻ:— ഇതാ, അത്രഭവാൻ ധനഞ്ജയനെ.

രാജാ:— എന്ത്, ധനഞ്ജയനേയോ?

ഉത്തരൻ:— അതേ. ഇദ്ദേഹം

ചുടുകാട്ടിൽനിന്നു വില്ലും
പടുകണ തീരാത്ത തൂണികളുമേന്തി,
അടരിൽബ്ഭീഷ്മാദിനൃപ-
ക്കടവും നമ്മൾക്കു രക്ഷയും നൽകി. (൬൫)

രാജാ:— ഇത് ഇങ്ങിനെയാണല്ലേ?

ബൃഹന്നള:— മഹാരാജാവു പ്രസാദിക്കണേ, പ്രസാദിക്കണേ!

കുട്ടിപ്പുതറിച്ചു പിടി-
ച്ചിട്ടിവനറിയുന്നതില്ല പൊരുതുകിലും;
ഒട്ടുക്കിതു താൻ താൻ ചെ-
യ്തിട്ടു പരൻ ചെയ്തതായ് നിനയ്ക്കുകയാം. (൬൬)

ഉത്തരൻ:— ഇവിടുന്നു സംശയം തീർത്തുകൊൾക: ഇതു പറഞ്ഞുതരും.

കൈത്തണ്ടമേൽ മറവില്ലാ-
യിതാ ഗാണ്ഡീവഞാൺവടു!

ഏറെ മാഞ്ഞുകഴിഞ്ഞിലി-
തീരാറാണ്ടുകൾ ചെൽകിലും. (൬൭)

ബൃഹന്നള:—
ഇതെൻ, കയ്ത്തണ്ടിൽ, വളക-
ളിട്ടിട്ടുണ്ടായിവന്നതായ്
ഇറുക്കത്താൽ നിറം മാറി-
ച്ചമഞ്ഞൊരു തഴമ്പു താൻ. (൬൮)

രാജാ:— ഞങ്ങൾ നോക്കട്ടെ.

ബൃഹന്നള:—
ഹരശരനിരയുടൽപ്പുൽകിയ
ഭരതഭവൻ ജിഷ്ണുവാണു ഞാനെങ്കിൽ,
ഇതു ഭീമസേനനായ് വരു-
മിതു നൃനം ധർമ്മപുത്രനൃപതിയുമാം. (൬൯)

രാജാ:— അല്ലയോ ധർമ്മരാജ, വൃകോദര, ധനഞ്ജയ, നിങ്ങളെന്താണ് എന്നെ വിശ്വസിക്കാത്തത്? ആവട്ടെ, സമയമാവട്ടെ. ബൃഹന്നളേ, നീ അകത്തെയ്ക്കു പോയ്ക്കൊൾക.

ബൃഹന്നള:— മഹാരാജാവിന്റെ കല്പന പോലെ.

യുധിഷ്ഠിരൻ:— അർജ്ജുന, അകത്തെയ്ക്കു പോകേണമെന്നില്ല; നമ്മുടെ പ്രതിജ്ഞ അവസാനിച്ചിരിക്കുന്നു.

അർജ്ജുനൻ:— ജ്യേഷ്ഠന്റെ കല്പന പോലെ.

---

൬൯. ഭരതഭവൻ=ഭരതവംശത്തിൽ ജനിച്ചവൻ.
ജിഷ്ണു=അർജ്ജുനൻ.

രാജാ:—

പ്രതിജ്ഞ നിറവേററാനായ്-
സ്സത്യസംഗരർ പാണ്ഡവർ
ശൂരന്മാർ വാഴ്കയാൽപ്പാരം
ശുദ്ധമായ്ത്തീർന്നിതെൻകുലം! (൬൬)

അഭിമന്യു:— [ആത്മഗതം] ഈ മാന്യന്മാർ എന്റെ പിതാക്കന്മാരാണോ? അതുകൊണ്ടു തന്നെയാണ്,

പഴിയ്ക്കുമെന്നോടരിശപ്പെടാത്തതും,
ചിരിച്ചുകൊണ്ടെന്നെയുടൻ പഴിപ്പതും,
ശുഭാന്തമായ് ഗോഗ്രഹണപ്രസംഗ,മെൻ-
പിതാക്കളെക്കണ്ടതുകൊണ്ടു ഭാഗ്യമേ! (൬൭)

[ഭീമസേനനോടു] അച്ഛാ,

മുല്പാടു വന്ദിച്ചീലല്ലോ
തൽപ്പാദ,മറിയാഞ്ഞു ഞാൻ,
മകൻറയിത്തെററിൽ മനം
കനിഞ്ഞരുളിടേണമേ? (൬൮)

ഭീമസേനൻ:— മകനേ, വരു, വരൂ. നീ പിതാവിന്നൊത്ത പരാക്രമിയായി ഭവിച്ചാലും.

അഭിമന്യു:— ഞാൻ അനുഗൃഹീതനായി.

ഭീമസേനൻ:— മകനേ, അച്ഛനെ വന്ദിയ്ക്കു.

അഭിമന്യു:— അച്ഛ, ഞാൻ അഭിവാദ്യംചെയ്യുന്നു.

---

൬൭. ശുഭാന്തഃ=ശുഭമായ അവസാനത്തോടു കൂടിയത്.

അർജ്ജുനൻ:— ഉണ്ണി, വരൂ, വരൂ.

ചിത്തം കുളിർപ്പിച്ചിടുമീ-
പ്പുത്രഗാത്രസമാഗമം,
പതിമ്മൂവാണ്ടു ചെന്നിട്ടു
ദൂരാൽത്തിരിയെവന്നതാം! (൬൯)

ഉണ്ണി വിരാടരാജാവിനെ അഭിവാദ്യംചെയ്യു.

അഭിമന്യു:— ഞാൻ അഭിവാദ്യംചെയ്യുന്നു.

രാജാ:— ഉണ്ണി, വരൂ, വരൂ.

ശ്രീമദ്യുധിഷ്ഠിരൻ ചേർന്ന മനസ്സുറപ്പും,
ഭീമന്റെ കെല്പു,മഥ വാസവിതൻ മിടുക്കും,
മാദ്രേയർതന്നഴകു, ബുദ്ധി, ജഗൽപ്രിയത്വം
ചേർത്തുന്ന കൃഷ്ണനുടെ കീർത്തിയുമേല്ക്ക നീ താൻ (൭൦)

[ആത്മഗതം] ഉത്തരാസഹവാസം എനിക്കു മനശ്ശല്യമുണ്ടാക്കുന്നു. ഇപ്പോൾ എന്തു ചെയ്യേണ്ടൂ? ആവട്ടെ വഴി കണ്ടു. [പ്രകാശം] ആരവിടെ?

ഭടൻ:— (പ്രവേശിച്ച്) മഹാരാജാവു സപ്രോൽക്കർഷേണ വർത്തിച്ചാലും!

രാജാ:— കുറെ വെള്ളം.

ഭടൻ:— കല്പനപോലെ. (പോയി,പ്രവേശിച്ചു) ഇതാ, തണ്ണീർ.

---

൧൦. വാസവി=ഇന്ദ്രപുത്രൻ. [അർജ്ജുനൻ]

രാജാ:- (വാങ്ങിയിട്ട്) അർജ്ജുന, ഗോഗ്രഹണത്തിൽ ജയിച്ചതിന്നു പ്രതിഫലമായി ഉത്തരയെ വാങ്ങിക്കൊൾക.

യുധിഷ്ഠിരൻ:- (ആത്മഗതം) ഇതാ, തല താന്നു!

അർജ്ജുനൻ:- (ആത്മഗതം) എന്റെ ചാരിത്രം ളുക്കിനോക്കുകയാണോ? (പ്രകാശം) ഹേ, രാജാവേ,

അന്തഃപുരത്തെയെല്ലാം ഞാ-
നമ്മയെപ്പോലെ നണ്ണിനേൻ;
അങ്ങേകുമീയുത്തരയെ-
പ്പുത്രന്നായിട്ടു വാങ്ങുചൽ! (൫൭)

യുധിഷ്ഠിരൻ:- (ആത്മഗതം) ഇതാ, തല ഉയന്നു!

രാജാ:—

ദൃഢമാഹവശൂരരാം ഭവാന്മാ-
രുടെ മര്യാദയിലൂന്നിനിന്നിദാനീം
ശരിയായ് നിറവേററിവെച്ചിതന്തഃ-
പുരവാസത്തിന്നു തക്കതായ കർമ്മം. (൫൮)

ഇന്നു നല്ല നാളാണ്; ഉണ്ണിയുടെ വിവാഹം ഇന്നുതന്നെ നടത്താം.

യുധിഷ്ഠിരൻ:— ആവട്ടെ, ആവട്ടെ. പിതാമഹന്റെ അടുക്കലേക്ക് ഉത്തരനെ അയക്കാം.

രാജാ:— അങ്ങയുടെ ഇഷ്ടംപോലെ. ധർമ്മരാജ, വൃ

കോദര, ധനഞ്ജയ, ഭവാന്മാർ ഇതിലെ, ഇതി
ലെ. ഈ സന്തോഷത്തോടുകൂടിത്തന്നെ അ
കത്തെയ്ക്കുപോകാം.

എല്ലാവരും:-- അങ്ങിനെതന്നെ. (പോയി)

രണ്ടാമങ്കം കഴിഞ്ഞു.

---

## മൂന്നാമങ്കം

[ഒരു സൂതൻ പ്രവേശിക്കുന്നു.]

സൂതൻ:— ഹേ, ഹേ, സപ്തക്ഷത്രിയാചാര്യരെ മുൻ
നിർത്തിയ ക്ഷത്രിയന്മാരോട് അറിയിക്കുവിൻ,
അറിയിക്കുവിൻ! ഇതാ,

മുരാരിയുടെ ചക്രമെന്നതു നിന-
ച്ചു കൂസാതെയും,
ചിരാപഗതരാം പൃഥാതനയരെ-
ഗ്ഗണിക്കാതെയും,
ശരിക്കു പടവില്ലിണങ്ങിയ കുരു-
ക്കൾ കാക്കായ്ക്കയാൽ
ഹരിച്ചിതഭിമന്യുവെ;- സ്സപദി ല-
ജ്ജ പൂണ്ടിടുവിൻ! (൧)

---

൧. ചിരാപഗതർ=ഏറെക്കാലമായിട്ട് എങ്ങോട്ടോ പോയിരിക്കുന്നവർ. ഹരിച്ചു=കൊണ്ടുപോയി

എന്ന്

[പിന്നെ ഭീഷ്മരും ദ്രോണരും പ്രവേശിക്കുന്നു]

ദ്രോണർ:— സൂത, പറക, പറക!

ആരാഹന്ത ഹരിച്ചു യുദ്ധപടുവാ-
മെൻശിഷ്യദായാദനെ?-
പ്പോരാടാൻ കൊതിയേവനുണ്ടിവിടെയെൻ—
ദിവ്യാസ്ത്രവൃന്ദങ്ങളായ്?
പേരുററായവനേയുമസ്ത്രബലവും
ചൊല്ലീടുകെല്ലാം ഭവാൻ;
പോരും പത്രികളായ ദൂതരെ മുറ-
യ്ക്കങ്ങോട്ടയയ്ക്കട്ടെഞാൻ! (൧)

ഭീഷ്മർ:— സൂത, പറക, പറക:

തോററിട്ടൊഴിക്കലറിയാത്തവനെന്ന കേട്ടാൽ
ചോരത്തിളപ്പൊടു പുറംതിരിയാതെ നില്ക്കു,
ഇക്കൊച്ചുകുഞ്ഞനെയേതുഗജപ്പിടുത്ത-
ക്കാരൻ പിടിച്ചിതിഹ കൂട്ടമകന്ന ലാക്കിൽ? (൨)

[അനന്തരം ദുര്യോധനനും, കർണ്ണനും, ശകുനിയും പ്രവേശിക്കുന്നു.]

ദുര്യോധനൻ:— സൂത, പറക, പറക: ആരാണ് അഭിമന്യുവിനെ കൊണ്ടുപോയത്? ഞാൻ തന്നെ അവനെ വിടുവിക്കാം. എന്തുകൊണ്ടെന്നാൽ,

---

൧. പോരും=ത്രാണിയുള്ള പത്രികം=ശരങ്ങളും.

ഇവനുടയ പിതാക്കന്മാരാൽ ഞാൻ വൈരിയല്ലോ;
ജനമിതിലതിനാലേ ദോഷമെന്നിൽച്ചുമത്തും;
ഇവനിൽ മമതയും മേ കൂട്ടമാപ്പാൎത്ഥരെക്കാ-
ളി,—ഹ കുലകലഹത്തിൽക്കുട്ടികൾക്കെന്തു കുററം?
(൮)

കൎണ്ണൻ:— ഗാന്ധാരീനന്ദന, അതിസ്നേഹത്തിലും അന്ത്രപനിലയിലുമാണ് അങ്ങു പറഞ്ഞത്. എന്നാൽ,

ഓക്കേണ്ട ബന്ധുനിലയാ ശത്രുവെന്നതോ; നി-
ന്നിഷ്ടത്തിനല്ലിയടർമുന്നിലനൎത്ഥമേറെ?
നാം രക്ഷ നൽകിയതുമില്ലഭിമന്യുവിന്നു;
ചാപം കളഞ്ഞിനിയെടുക്കുക വല്ക്കലങ്ങൾ! (൯)

ശകുനി:— സൌഭദ്രനു രക്ഷിതാക്കന്മാർ വളരെയുണ്ടല്ലോ. വിടുതി കിട്ടിയതായിത്തന്നെ കരുതാം. എന്തുകൊണ്ടെന്നാൽ,

പാൎത്ഥൻതൻമകനെന്നറിഞ്ഞു തനിയേ
കൈവിട്ടിടും; കൃഷ്ണനെ-
പ്പേൎത്തോൎത്തും സമരാങ്കണാവജിതനെ-
ബ്ഭൂപൻ വിരാടൻ വിടും;
ചീററത്താൽക്കരി വീശിടും മുസലിയെ-
പ്പേടിച്ചു വിട്ടെന്നുമാം;
കൂററൻ മാരുതിയോ രിപുപ്രബലരെ-
ക്കൊമ്പുററിട്ടു കൊണ്ടങ്ങുപോം. (൧൦)

---

൧൦. സമ...ജിതനെ=പോർക്കളത്തിൽനിന്നു പിടിച്ചുകൊണ്ടുപോകപ്പെട്ടവനെ. മുസലി=ബലരാമൻ. രിപുപ്രവരരെ=ബലമേറിയ വൈരികളെ.

ദ്രോണർ:— സൂത, പറക, പറക: എങ്ങിനെയാണ് പിടിയിൽപ്പെട്ടുപോയത്?

തേരെങ്ങാനും ചെരിഞ്ഞോ? കുതിര പതറിയോ?
ഭൂമി ചക്രത്തെ നിൎത്താൻ
പോരെന്നായോ? കഴിഞ്ഞോ കണകൾ?പിഴനിനക്കേററിതോ? ഞാൺമുറിഞ്ഞോ?
പോൎക്കളത്തിൽക്കേടേവമുണ്ടാം രഥികന്നുവിധിയാൽ;
ശത്രുശസ്ത്രങ്ങളേററം
ചേരാം വല്ലായ്മ;-യെന്നാലവനരിയ പയററിന്നു മേലാളിയല്ലോ. (൧)

സൂതൻ:— തിരുമേനി ധനുർവ്വേദം പുരുഷാകൃതി പൂണ്ടതാണെന്ന് ഇവിടെയ്ക്കറിഞ്ഞുകൂടെയോ?

ഇതിൽബ്ഭവാൻ ചൊല്ലിയ ദോഷമൊന്നുമില്ല, സംഖ്യബാണാൎപ്പിതനാ മഹാരഥൻ;
അലാതചക്രോപമമെൻെറ തേരെതിൎത്തണഞ്ഞു കാലാളൊരുവൻ പിടിച്ചതേ. (൨)

എല്ലാവരും:— കാലാളോ?

ദ്രോണർ:— എങ്ങിനെയുള്ളവനാണ് ആ കാലാൾ?

സൂതൻ:— രൂപമോ പരാക്രമമോ അടിയൻ പറയേണ്ടു?

ഭീഷ്മർ:— രൂപം സ്ത്രീകൾക്ക്; പുരുഷന്മാൎക്കു പരാക്രമമാണ്. അതിനാൽ അവൻെറ പരാക്രമം പറയുക.

---

൧. രഥികൻ=തേരിലേറി പൊരുതുന്നവൻ.

സൂതൻ:— തിരുമേനി,—

ദുര്യോധനൻ:—

എന്തിനായ് നീ പുകഴ്ത്തുന്നു
കേമമായിട്ടൊരുത്തനെ?
ചൊൽക, മേ ഭയമില്ലാ, യാൾ
വായുവേഗാഢ്യനാകിലും. (൯)

സൂതൻ:— മഹാരാജാവു കേൾക്കണം. ആയാളാകട്ടെ,

കുതിരകളെജ്ജവമൊട്ടവ-
ന്നതിലംഘിച്ചഗ്രസീമ്നി കൈവെച്ചാൻ;
നിശ്ചലമായ് നിന്നു രഥം
നീട്ടിയ വാജികഴുത്തോടും! (൧൦)

ഭീഷ്മർ:— എന്നാൽ ആയുധം വെയ്ക്കാം.

എല്ലാവരും:— എന്തുകൊണ്ട്?

ഭീഷ്മർ:— കൈ വെച്ചു തേരിളകിടാതെനിറുത്തിയെങ്കിൽ
ഭീമന്റെ വാർമതിയിലാണവനെന്നുറക്കാം:
പണ്ടായവൻ ദ്രുപദജാഹരണത്തിൽ വെന്നു-
വല്ലോ ജയദ്രഥനെയാശു പദാതിയായ താൻ. (൧൧)

ദ്രോണർ:— ഗാംഗേയൻ പറയുന്നതു ശരിയാണ്. കുട്ടിക്കാലത്തു പഠിപ്പിച്ചുതുടങ്ങിയതു മുതൽക്ക് അവന്റെ ഗതിവേഗം എനിക്കറിയാം.

൧൦. വാജി=കുതിര.

കളരിയിൽ വെച്ച്,
ചെവിവരെയുമൊരമ്പവൻ വലിച്ചെ-
യ്യുളവു, ശിരസ്സു വിറച്ചതായുരച്ചേൻ;
ഉടനവനിഷുവൊത്തു പായ്പ്പിടിച്ചാൻ
ശരമതു, ലാക്കു തെടുന്നതിന്നു മുന്നേ. (൫൨)

ശകുനി:— അയ്യ, ചിരിവരും പറയുന്നതു കേട്ടാൽ!
ഞാൻ ഇവിടുത്തോടൊന്നു ചോദിക്കട്ടെയോ?
ഇല്ല പാരിൽക്കരുത്തന്യ-
ന്നെല്ലാം ചെല്ലുന്നിതിഷ്ടരിൽ!
എങ്ങും നിറഞ്ഞു കാണുന്നോ
നിങ്ങളൊട്ടുക്കു പാർത്ഥരെ? (൫൩)

ഭീഷ്മർ:— ഗാന്ധാരരാജാവേ, എല്ലാം അനുമാനം കൊണ്ടു പറകയാണ്.
തേരേറി വില്ലമ്പുകളേന്തിയല്ലേ,
പോരിന്നു പോവുന്നു പരക്കെ നമ്മൾ;
രണ്ടാൾ വെറുംകയ്യൊടടക്കി ചെൽവോ-
രുണ്ടാ പ്രലംബാരിവൃകോദരന്മാർ! (൫൪)

ശകുനി:—
ആരോ തനിയേ വെന്നു
സാഹസപരരായ നമ്മളെസ്സാഹസാ;
ഉത്തരനാമവേനയും
ചിലരർജ്ജുനനെന്നുരച്ചേക്കാം? (൫൫)

---

൫൨. ഇഷു=ശരം.

൫൪. പ്രലം.........രന്മാർ=ബലരാമനും ഭീമനും.

ദ്രോണർ:— ഹേ, ഗാന്ധാരരാജവേ, ഇതിലും ഭവാ
ന്നു സംശയമുണ്ടോ?

ദൃഢമുത്തരനും വലിക്കുമോ വി-
ല്ലി, ടിവാളിന്റെയിരമ്പൽ ചേർത്തു പോരിൽ
രവി,യുത്തരബാണരാജിയാലും
വെയിലററൊട്ടിടയസ്തമിച്ചുപോമോ? (൫൬)

ഭീഷ്മർ:— ഗാന്ധാരീനന്ദന, വെളിവായിപ്പറയാം.

അങ്ങയ്ക്കു മനസ്സിലായില്ലേ,
ബാണപുംഖാക്ഷരം ചേർന്ന
ഞാൺനാവിൻ വചനങ്ങളാൽ?
വിൽ വലിച്ചതു പാർത്ഥൻ താൻ;
ചെവി നൽകീലയോ ഭവാൻ? (൫൭)

സൂതൻ:— [പ്രവേശിച്ച്] തിരുമേനി വിജയിച്ചാലും!
ഒരു ശാന്തികർമ്മം കഴിക്കണം.

ഭീഷ്മർ:— എന്തിന്?

സൂതൻ:—

ഇതങ്ങു ചെയ്യാറുണ്ടല്ലോ
ധ്വജത്തെക്കണ തീണ്ടിയാൽ;
ഇതാ, ആരുടെയോ ബാണം!
കടയ്ക്കൽക്കാണ്മതുണ്ടു പേർ. (൫൮)

ഭീഷ്മർ:— കൊണ്ടുവരൂ.

[സൂതൻ കൊണ്ടു ചെല്ലുന്നു.]

---

൫൭. ഞാണൊലികളെ വാക്കുകളായി കല്പിച്ചിരിക്കുന്നു.

ഭീഷ്മർ:— [വാങ്ങി നോക്കിയിട്ട] ഉണ്ണീ, ഗാന്ധാര രാജാവേ, പ്രായാധിക്യത്താൽ എന്റെ കണ്ണിന്നു കാഴ്ച പോരാ. ഇതൊന്നു വായിക്കൂ.

ശകുനി:— [വാങ്ങി വായിച്ചിട്ട്] അർജ്ജുനന്റെ. [എന്നു വലിച്ചെറിയുന്നു. അതു ദ്രോണരുടെ കാല്ക്കൽ വീഴുന്നു.]

ദ്രോണർ:— [ബാണമെടുത്തിട്ട] ഉണ്ണീ, വരൂ, വരൂ!

ഇതാ, ഭീഷ്മരെ വന്ദിപ്പാ-
നെൻശിഷ്യൻ വിട്ട സായകം,
എന്നെ ക്രമേണ വന്ദിപ്പാൻ
മന്നിൽ വീണിതു കാല്ക്കലായ്! (൧൯)

ശകുനി:— ശരംകൊണ്ടുള്ള ഊഹം ശരിയല്ല.

ഭടനർജ്ജുനനെന്നൊരുത്തനുണ്ടാം;
ദൃഢമീയമ്പവനെയ്തു വിട്ടതാവാം;
അഥവാ, തെളിവായ് വരുത്തിടേണം
ചിതമോടുത്തരനുള്ള കയ്യെഴുത്തും. (൨൦)

ദുര്യോധനൻ:—

അവർക്കു രാജ്യം നൽകിപ്പാ-
നനൃതം, ചൊൽവതാകിലോ!
ദൃഢം ധർമ്മജനെക്കണ്ടാൽ
കൊടുക്കാം പാതി നാട്ടു ഞാൻ. (൨൧)

ഭടൻ:— [പ്രവേശിച്ച്] മഹാരാജാവു ജയിച്ചാലും! വിരാടനഗരത്തിൽനിന്ന് ഒരു ദൂതൻ വന്നിരിക്കുന്നു.

---

൨൧. അനൃതം=കളവ്

ദുര്യോധനൻ:— കൂട്ടിക്കൊണ്ടു വാ.

ഭടൻ:— മഹാരാജാവിന്റെ കല്പന പോലെ, [പോയി]

[പിന്നെ ഉത്തരൻ പ്രവേശിക്കുന്നു.]

ഉത്തരൻ:—

മുറയ്ക്കു തുരഗങ്ങളെപ്പുതുജവ-
 ത്തിലോടിയ്ക്കിലും,
കുറച്ചുവഴി പോരുവാൻ മമ രഥം
 വിളംബിച്ചുപോയ്;
കിരീടിശരകൃത്തരാം കരികളാൽ
 നിറപ്പാറതാം
ധരിത്രിയിൽ ഞെരുങ്ങിയാണഹഹ! പോ-
 ന്നതെൻവാജികൾ. (൨൨)

[അടുത്തുചെന്നു തൊഴുത്] ആചാര്യപിതാമഹാദികളായ എല്ലാ രാജാക്കന്മാരേയും ഞാൻ അഭിവാദ്യംചെയ്യുന്നു.

എല്ലാവരും:— ഉണ്ണീ, ദീർഘായുസ്സായിരിയ്ക്കുക!

ദ്രോണർ:— അവിടുന്ന്, വിരാടേശ്വരൻ എന്താണ പറഞ്ഞയച്ചിട്ടുള്ളത്?

ഉത്തരൻ:— അവിടുന്നല്ല എന്നെ അയച്ചത്

ദ്രോണർ:— പിന്നെ ആരാണ് ഉണ്ണിയെ പറഞ്ഞയച്ചത്?

---

൨൨. വിളംബിച്ചു=താമസിച്ചു കിരീടിശരകൃത്തർ=അർജ്ജുനന്റെ ബാണങ്ങളേറ്റു മെയ് മുറിഞ്ഞവരുകൾ.

ഉത്തരൻ:— അത്രഭവാൻ യുധിഷ്ഠിരൻ.

ദ്രോണർ:— എന്താണ് ധർമ്മരാജൻ പറഞ്ഞയച്ചിട്ടുള്ളത്?

ഉത്തരൻ:— കേട്ടാലും:

ഉത്തരയെ സ്നുഷയായ് മേ
കിട്ടി; നൃപന്മാരെ ഞാൻ ക്ഷണിയ്ക്കുന്നു;
അവിടെത്താനോ? ഇങ്ങോ?
പരിണയമെവിടത്തിൽ വെച്ചു ചെയ്യേണ്ടു?
(൨൭)



ശകുനി:— അവിടെത്തന്നെ, അവിടെത്തന്നെ!

ദ്രോണർ:—

ഏവം ഞാൻ വാർത്തയെത്തിച്ചേൻ;
തീർന്നിട്ടില്ലഞ്ചുരാത്രിയും;
ധർമ്മത്താലേററതാം ഭിക്ഷ
ധർമ്മത്താൽത്തന്നെ നൽക മേ, (൨൮)

ദുര്യോധനൻ:—

ഓഹോ, രാജ്യമിതാ നൽകീ
മുന്മട്ടിൽപ്പാണ്ഡവർക്ക ഞാൻ:
ചത്താലും മർത്ത്യരെപ്പോരും
സത്യം നിൽക്കുകിൽ നിൽക്കുമേ!

---

൨൮. വാർത്ത=പാണ്ഡവന്മാരുടെ വർത്തമാനം.

ദ്രോണർ:—

അഹോ! സന്തുഷ്ടർ നാമെല്ലാം
ഗൃഹച്ഛിദ്രം നശിക്കയാൽ
ഇമ്മന്നൊക്കെബ്ഭരിക്കട്ടേ
നമ്മൾതൻ നൃപവുംഗവൻ!

[എല്ലാവരും പോയി. മൂന്നാം അങ്കം കഴിഞ്ഞു]



# ശുദ്ധിപത്രം

| ഭാഗം | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| ൨. | ൧൦ | ഭ്രജം | ഭ്രൂജം |
| ൪. | ൨൧ | ത്തിച്ച് | ത്ത്യ്യ് |
| ൬. | ൯ | ദഹനനൽ | ദഹനനിൽ |
| ഡി. | ൧൬ | ച്ചാച്ച | ച്ചാച്ച് |
| ൭. | ൩. | തിക്ക | തീക്ക |
| ഡി. | ൧൬ | ഭീക്ഷ്മ | ഭീഷ്മ |
| ൧൦. | ൧൧ | മപാ | മപ |
| ഡി. | ൧൬ | മൊക്കുന്ന | മൊക്കുന്നി |
| ൧൭. | ൯. | വൃഥാ തനെ! | പൃഥാതനയ |
| ൨൫. | ൯. | ലിരര | ലിരവ |
| ൩൫. | ൧൬ | രൊല | രൊലി |
| ൩൬. | ൧൧ | നാന | നാനാ |
| ൪൦. | ൨൪ | യുദ്ധാ | യുദ്ധം |
| ൪൪. | ൩. | മെന്തു | മെന്തു |
| ഡി. | ൧൪ | കരിളിൽ | കരികളിൽ |
| ൪൭. | ൨൮ | കൊണ്ടുക്കള | കൊണ്ടുള്ള |
| ൫൧. | ൭ | ആ സ്വാ | ആ സ്വ |
| ൫൨. | ൧൯ | മെമ്മു | മെന്നു |
| ൫൩. | ൧൭. | പയറം | വയറം |
| ൬൦. | ൫ | ഞെൻ | ഞാൻ |
| ൬൪. | ൮ | ധിഷ്ഠിരൻ | ധിഷ്ഠിരനു |
| ൬൫. | ൧൧ | വാങ്ങുവൽ | വാങ്ങുവൻ |
| ഡി. | ൧൭ | വിവാഹാ | വിവാഹം |
| ൬൮. | ൫ | പുംഗവൻ | പുംഗവൻ |

